# SPECIAL NUMBER

# "NARADAR"

**Published in connection with the Birthday of**

**H. H. THE MAHARAJA**



ublished in connection Naradar

A. Lakshmikutty.

Lalithamma C. K.

Rohini Kutty C.K.

India C. K.

Sugathan C.K.

Sivaji C.K.



സ്വാരാജ്യം പോൽ സ്വരാജ്യം പരിചിലുപയമിച്ചിന്നു നമ്മൾക്കമോഘം
സ്ഫാരൌജ്വല്യൽ ഭൂതിപൂരം നിരുപമമരുളും ചിത്രനക്ഷത്രജാതൻ
ആരാജിക്കുന്നു സാക്ഷാൽ സുരതരുസദൃശം, സർവസൗഭാഗ്യവാസ്സോ:-
ഈരാജൻ പൊൽപദത്തിൽ സകലരുമൊരുപോൽ ഭക്തിപൂർവ്വം നമിപ്പിൻ.

വരിസംഖ്യ

ഒരു വർഷത്തേക്ക് 1 8 0
പോസ്റ്റിൽ 2 0 0
ഇൻഡ്യയ്ക്കു
പുറമേ 3 0 0




എഡിററർ ജി. കേശവപിള്ള.

വാല്യം ൧. | കന്നി ൧൧൧൧ | ലക്കം ൧.

# തിരുമുമ്പിൽ

വഞ്ചിരാജ്യലക്ഷ്മിയെ പുളകംകൊള്ളിക്കുന്ന പുണ്യപ്രഭാതം ഇതാ സമാഗതമായിരിക്കുന്നു. പുളകം പുലൎന്ന ഈ പുലരിയിൽ പ്രകൃതിദേവി തന്റെ നിരുപമലാവണ്യധോരണി പ്രകാശിപ്പിച്ചുകൊണ്ടു 'മദാലസവിലോല'യായി അണിഞ്ഞൊരുങ്ങി നിൽക്കുന്നുണ്ടു്. ഉദയകാന്തിയിൽ വിടൎന്നു വിലസുന്ന പുഷ്പസഞ്ചയങ്ങളുടെ പുതുപരിമളം പരത്തുന്ന മന്ദമാരുതൻ ആനന്ദതരംഗങ്ങൾ ഇളക്കിക്കൊണ്ടു് അലഞ്ഞു നടക്കുന്നു. കിളികുലങ്ങളുടെ കളകൂജനങ്ങളാലും അനന്തകോടിഹൃദയങ്ങളിൽനിന്നു് അനൎഗ്ഗളമായി പ്രവഹിക്കുന്ന മംഗളസംഗീതധ്വനിയാലും അന്തരീക്ഷം മുഖരിതമായിരിക്കുന്നു. എവിടെ നോക്കിയാലും ഒരു ആനന്ദോന്മാദം;—ആസന്നമായ ഏതോ മഹോത്സവത്തിന്റെ ഒരുക്കങ്ങൾ—കാണാം. അതെ; ധൎമ്മരാജ്യത്തിനു് ഇതിലുപരിയായ ഒരു ആനന്ദോത്സവം ഇല്ലതന്നെ. അനിതരസാധാരണമായ വ്യക്തിമാഹാത്മ്യംകൊണ്ടും, സമുന്നതമായ സമത്വബോധംകൊണ്ടും ലോകസമാരാധന സമാൎജ്ജിച്ച നമ്മുടെ 'തിരുചിത്തിരത്തിരുമനസ്സുതമ്പുരാന്റ്' ഇരുപത്തിയൊൻപതു് തിരുവയസ്സു തികയുന്ന സുദിനം ഇന്നാണല്ലോ. ഈ സുദിനത്തിലാണു് വഞ്ചിനാട്ടിന്റെ പുണ്യപുഞ്ജം അക്ഷയതേജസ്സോടെ ഉദിച്ചുയൎന്നതു്!!!

അവിടുന്നു് ചെങ്കോൽ ധരിച്ചശേഷം ഈ നാട്ടിനു് അനുസ്യൂതമായി ഉണ്ടായിട്ടുള്ള ഉൽക്കൎഷങ്ങളെപ്പററി സ്മരിക്കുമ്പോൾ നാകലോകസഞ്ചാരിയായ നാരദർപോലും അസൂയാലുവാകുന്നു. പ്രജാക്ഷേമതത്പരനായ തിരുമനസ്സിന്റെ ഭരണ

ത്തിൽ വഞ്ചിരാജ്യസുന്ദരസ്സ് ഇനിയും കൈവരാൻ പോകുന്ന ഭാവിഭാഗധേയങ്ങളെ ദീർഘദർശനം ചെയ്യുമ്പോൾ നാരദരുടെ ഹൃദയം ആനന്ദപുളകിതമാകുന്നു.

അവതാരപുരുഷനായ അവിടത്തെ ആദർശപരമായ ഭരണംകൊണ്ട് ദേവനാട്ടിനു കൈവന്നിട്ടുള്ള വിശിഷ്ടനേട്ടങ്ങളെ ഒന്നൊന്നായി എടുത്തു കാണിക്കാനോ അയിത്തോച്ചാടനംകൊണ്ട് ആർഷഭാരതത്തിന്റെ അഭിമാനത്തെ ആദ്യമായി സംരക്ഷിച്ച രാജ്യാശ്രമമഹർഷിയായ അവിടത്തെ മഹനീയാപദാനങ്ങളെ വീണ്ടുംവീണ്ടും പ്രകീർത്തനം ചെയ്യാനോ, നാരദർ ഈ അവസരത്തിൽ ഒരുമ്പെടുന്നില്ല. ശ്രീ ചിത്രോത്സവത്തിന്റെ ആനന്ദാർദ്രതയിൽ ആറാടാനുള്ള അക്ഷമ—അത്യാകാംക്ഷ—നാരദരെ അതിനനുവദിക്കുന്നില്ല. അവിടത്തെ കീർത്തിഗാനങ്ങൾ എല്ലായിടത്തും എപ്പോഴും ശ്രവിച്ച് ത്രിലോകസഞ്ചാരിയായ നാരദമഹർഷിയുടെ കാതും കരളും കുളുർക്കുന്നുണ്ട്. കനകവീണ മീട്ടി ഒരു മംഗളഗാനവും പാടി കേരളക്കരയിലെങ്ങും ചുററിസ്സഞ്ചരിച്ച് തിരുനാളാഘോഷങ്ങളിൽ പങ്കുകൊള്ളുവാൻ നാരദർ ഇതാ പുറപ്പെടുകയായി.

അതിനുമുമ്പ്, അടിയുറച്ച രാജഭക്തിയാൽ പ്രചോദിതരായി അവിടത്തെ ആരാധിക്കുന്നതിനും ആശീർവചസ്സുകൾകൊണ്ട് അർച്ചന ചെയ്യുന്നതിനും അഹമഹമികയാ അണിനിരന്നു നിൽക്കുന്ന പ്രജാലക്ഷങ്ങളോട് ഒന്നുചേർന്ന് തിരുമനസ്സിലെ ആയുരാരോഗ്യാഭിവൃദ്ധികൾക്കായി നാരദരും ശ്രീപത്മനാഭനോട് അകമഴിഞ്ഞു പ്രാർത്ഥിച്ചുകൊള്ളുന്നു.

## മംഗളാശംസ

സ്തോത്രം ചെയ്‌വാൻ സുരാധീശ്വരനഗരവരാരോഹമശ്ലോകമാനം
പാത്രം, പ്രാജ്യപ്രഭാവൻ, പതിതജനപരിത്രാണപാണ്ഡിത്യശാലി,
ചൈത്രൻ ശ്രീ ബാലരാമക്ഷിതിപനെയനിശം കാത്തുകൊള്ളട്ടെ സച്ചി-
ന്മാത്രൻ, സർപ്പേശതല്പൻ, സരസിരുഹപലാശേക്ഷണൻ, താർക്ഷ്യകേതു.

ഉള്ളൂർ.

ലക്ഷ്മീചാരുകടാക്ഷവീക്ഷണലസന്മൂലക്ഷിതീശാന്വയഃ
ക്ഷീരാബ്ധേ രവതീർണ്ണസൽക്ഷ്മാവലയാമോദപ്രദാ നോത്സുകഃ
വിദ്വന്മന്ത്രിയുതഃ സ്വരാജ്യഭരണേ നാനാപരിഷ്കാരകൃത്-
ചിത്രർക്ഷക്ഷിതിരക്ഷകോ വിജയതാമാ കല്പമല്പേതരം.

(ആറന്മുള എൻ. രവീന്ദ്രനാഥ് ബി. എ.

# SIR C. P.

P. R. KURUP B.A. (Hons.) London.
C. Ed.(Cantab.) M. R. S. T. (England).

At a Corner House in London, one day in September 1939, a 'motley crew' had gathered to eat with a friend, a noted Congressite from India. Among the company were a high Official of the India Office, a wellknown Bombay Communist'-a Meerut prisoner—who had come over as one of India's delegates to the I. L. O., a Labour M. P., and a distinguished Bengalee who had been the Dewan of a major Indian State. The situation was so tense then that nobody escaped the War-scare even at the dinner-table. We too talked of the war and its possible reactions in India and this talk on the 'War and India' brought in the name of Sir. C. P. Few in that company would have agreed with Sir C. P. in politics, but all were quite sure that he was *the man in India for a crisis*—the man for quick decisions and bold action.



It is this agreement about certain traits in Sir. C. P. that singles him out: He is no popular politician. In fact he never courts popularity. No public man in India has so successfully encountered so much opposition as the present Dewan of Travancore. All his great constructive schemes in British India were pushed through the teeth of opposition and he has had his share of it in Travancore too. Yet nobody is seen to better advantage when opposed. Sir C. P. is really at his best amidst opposition.

Sir C. P's many-sided brilliance is something that baffles many. A mathematics graduate, who distinguished himself in English, French and Sanskrit as a student, he starts life as a teacher of English and turns out to be by common consent **the greatest constitutional lawyer** this country has ever produced. The late Marquess of Willingdon who knew India better than any other British administrator, once told the writer that Sir. C. P. was the '**brainiest man**' His Lordship had come across. An Australian Professor of English who happened to listen to him addressing a Colombo audience on 'Trends in modern Literature' wished that Sir C. P occupied the chair in English at some University. His knowledge of French surprised those assembled when he, as India's representative to the League, addressed a meeting at Geneva in *perfect French*. In fact there is no subject on which one could not listen to him to advantage

'Nullum fere scribendi genus non tetigit
Nullum quod tetigit non ornavit.'

Sir. C. P. is different from others in that he could see a little more into the future. That is why it has been his lot to plan great things and court opposition. His courage is the greatest factor on his side that has helped him to translate his schemes into action. His quickness in execution is perhaps his most outstanding trait as an administrator. His schemes have never been wasted. He believes that a good thing must be quickly done or not done at all. A C. P. scheme is vastly conceived and brilliantly executed. And no wonder, in spite of a slow moving Secretariat, Travancore has achieved so much during the five years that he has been Dewan.

Sir. C. P. was never rich in the sense that he hoarded up money though he began life with a princely inheritance from his father and his monthly income as a lawyer ran into five figures. He is noted for his lavish hospitality. Generous to a fault, he has helped friends and foes alike. He has been rightly called by a recent American visitor '**the most charming host in India**.' His givings have been regal and there is an **Epic Splendour** about the fact that to-day this man who could have had millions, has chosen to remain "as his mother brought him forth." He has given away everything.

At sixtythree Sir C. P. remains a picture of health and vitality. But for the news of his Sashtiabdapoorthi it would have been difficult to believe that he has passed the three score mark. The hardest worked officer in the State, he spends over eight hours a day with official files and yet snatches four to five hours from what remains to spend with books. He is most up-to-date with his reading. With him study is a habit and it should be an encouragement to others in the State with whom study ends when employment begins, that Sir C. P. started the serious study of Tamil in which his scholarship today is undisputed, after the retirement age for Travancore officers.

The highest official in Travancore, he is with out any trace of 'Officialdom'. There is absolutely no pose about him and he remains refreshingly natural. An arresting personality of great intellectual eminence and scholarly attainments, Sir C. P. with the reformer's zest and zeal, remains essentially a man of action. That is why at the Corner House table on that day, persons who in politics stood as remote as the poles picked him out as **the man in India for a crisis**. And what is more—**to know this man is a liberal education.**"

---

## സ്വന്തംകാര്യം

116 കർക്കടകം 11, 12 ലക്കം "നാരദർ" മാസികയിൽ പ്രസിദ്ധീകരിച്ച "സഹതാപസന്ദേശം", "എന്റെ ഭാര്യ", എന്നീ ലേഖനങ്ങളിൽ ചില വ്യക്തികളുടെ പേരുകൾ ഉൾപ്പെട്ടിരുന്നതിന് ഞങ്ങൾ അവരോട് ക്ഷമ അഭ്യർത്ഥിക്കയും അപ്രകാരം ഉള്ള ലേഖനങ്ങൾ പ്രസിദ്ധംചെയ്തതിൽ മനഃസ്ഥാപിക്കുകയുംചെയ്യുന്നു. പ്രസ്തുത ലേഖനങ്ങൾ ഞങ്ങൾ നിരുപാധികമായി പിൻവലിക്കയും ചെയ്യുന്നു.

1941 ജൂലൈ മാസത്തിലെ "നാരദർ"മാസികയിൽ മാവേലിക്കര ടഷറി ഷ്റാഫ് മി. പരമേശ്വരയ്യരെപ്പററി എഴുതിയിരുന്ന വാർത്ത പിശകാണെന്നറിയുന്നു. അവിടെ അപ്രകാരം പരമേശ്വരയ്യർ എന്ന് ഒരാളില്ല. പത്മനാഭയ്യർ എന്നൊരാളാണ് ഉള്ളത്. അപ്രകാരം തെററായ ഒരു വാർത്ത പ്രസിദ്ധീകരിച്ചതിൽ ഞങ്ങൾ ഖേദിക്കുകയും, അതിൽ അടങ്ങിയിരിക്കുന്ന ആരോപണങ്ങളെ പിൻവലിക്കയും ചെയ്യുന്നു.

1941 ജൂൺ ലക്കം "നാരദർ" മാസികയിൽ കൊട്ടാരക്കര പുതുവൽ സർവ്വേ ആഫീസിലെ സർവ്വയർ മി. ഏഴംകുളം നാഗ്രർ മീരാനെപ്പററിയെഴുതിയിരുന്ന വാർത്ത തികച്ചും അടിസ്ഥാനരഹിതമാണെന്നറിയുന്നതിനാൽ അങ്ങിനെ പ്രസിദ്ധീകരിച്ചതിൽ ഞങ്ങൾ വ്യസനിക്കയും, പ്രസ്തുത വാർത്തയിൽ അടങ്ങിയിരിക്കുന്ന ആരോപണങ്ങളെ പിൻവലിക്കുകയും ചെയ്യുന്നു.

---

## പ്രസിദ്ധിപെററ പ്രേമലേഖനങ്ങൾ

C. K. M P.

ആവശ്യവും അനാവശ്യവും സ്ഥാനത്തും അസ്ഥാനത്തും തട്ടിവിട്ട്, എഴുതുന്ന ഭാഷയുടെ ചാരിത്രവും നശിപ്പിച്ച് "സോൽക്കണ്ഠം" മറുപടിപ്രതീക്ഷിക്കുന്ന "വിനീതദാസ"ന്മാരുടേയോ "വിനീതദാസി"കളുടേയോ വെറും ബിസിനസ്സ്ലെററുകളാണ് അധുനാതനപ്രേമലേഖനങ്ങൾ അഥവാ Love letters.

പാടില്ല; പാടില്ല; ഇവയിൽ സാഹിത്യമില്ലെന്നു പറയാൻ പാടില്ല. "ഹൃദയം എരിപൊരികൊള്ളുകയും, "ജീവസന്ധാരണം" അസാദ്ധ്യമാവുകയും "ഭവതിയെ ഓർത്ത് നിദ്രാരഹിതനാവുന്നതും" സാഹിത്യശകലങ്ങളല്ലായെങ്കിൽ അവയിലും സാഹിത്യമില്ലയെന്നു പറയാം. ആശ സകലവും അററു് അന്തരിച്ചാലെന്താണെന്നു കൂടി തിട്ടപ്പെടുത്തി വച്ചുകൊണ്ട് ഒരു കമിതാവ് കാമുകിയ്ക്കു എഴുതുന്നതിൽ സ്വല്പം ഭാഗം,

"പ്രാണേശ്വരി, മനുഷ്യനിൽ ഈശ്വരാംശം സ്ഥിതമായിട്ടുണ്ടെങ്കിൽ, ഈ 'അഹവും' ഈശ്വരൻ തന്നെ. നിഷ്കന്മഷമായ എന്റെ പ്രണയം നിഷ്കരുണം നിരസിച്ച നിന്റെ നിഷ്ഠുരഹൃദയം—എന്നു ഞാൻ പറകയില്ല; അഹോ ദയനീയം.........ഞാൻ കഠിനാതപമേററും മഞ്ഞുകൊണ്ടും ക്ലേശിച്ചതിന്റെ ഫലം ഇങ്ങിനെയോ?......രണ്ടായാലും ഭവതിയുടെ ആശ്വാസജനകമായ ഒരു മറുപടി ഈയുള്ളവനെ മരണമണിനാദത്തിന്റെ പ്രതിദ്ധ്വനി കേൾപ്പിക്കാതിരിപ്പിക്കും..........

വേറൊന്നിൽനിന്നും കുറച്ച്—(പതിവിൻപടിയുള്ള "മാപ്പിരക്കലും" തന്റെ രാഗത്തിന്റെ വിവിധരോഗ രീതികളും പ്രലപിച്ചശേഷം.)

ഹൃദയനാഥേ........വയ്യാ ഇനി എനിക്കു സഹിക്കാൻ നിവൃത്തിയില്ലാ......ഇതാ ഞാൻ

വാർസർവീസിന് പോകുന്നു...........................”

ഇതു് പറഞ്ഞാൽ കാമിനി ഭയപ്പെട്ടുമെന്നും സഹതാപം കാണിക്കുമെന്നും ആണ് ആ പ്രേമാരാധകന്റെ വിചാരം.

മിക്കവാറും കാവ്യരൂപത്തിലുള്ള പ്രേമലേഖനങ്ങൾ ഇപ്പോൾ കാണുന്നില്ലയെന്നു തന്നെ പറയാം. “ബിസിനസ്സ്ലൈക്ക്” ആണ് ഏറിയവയും. “കഴിയുമോ ഇല്ലയോ” “പ്രേമിക്കുമോ ഇല്ലയോ” ഈ രണ്ടു ചോദ്യങ്ങൾക്കുത്തരം. പിന്നെ എല്ലാം തീർച്ചപ്പെടുത്തിക്കഴിഞ്ഞു. കാവ്യവ്യവസായികളായ ഇളംകവികൾക്ക് ഈ “വെട്ടൊന്നു മുറി രണ്ടു് ” എന്നുള്ളതല്ലാരീതി. അവർ തുടങ്ങും; ആരെ ഉദ്ദേശിക്കുന്നോ അവരുടെ പേരിന്റെ പര്യായങ്ങളോ, പ്രണയക്കൊഴുപ്പ് തുടുതുടുക്കുന്ന വേറെ വല്ലപദങ്ങളോ തലക്കെട്ടും കൊടുത്തു് പത്രപംക്തികളിൽ കവിത എഴുതുകയാണ് “മോഡേൺ മോഡൽ ഓഫ് ഫ്ളർട്ടിംഗ്” “അധുനാതനപ്രണയനരീതി”.

“കളിവള്ളം” “ഹമ്മോണിയാവായന” ചിരുതേയി, “പുഷ്പിണി” “കുമുദിനി” എന്നോ “പ്രേമാരാധന” പ്രണയപ്പന്തുകളി “രാഗരോഗപരാധീന” എന്നോ ഒക്കെയുള്ള കവിതകളുടെ ആന്തരാലുദ്ദേശം ഇങ്ങിനെ വല്ലതും ആയിരിക്കാം.

ഡിഗ്രിയില്ലാത്ത, തൊഴിലില്ലാത്ത, മടിയന് ലേഡീപ്രഫസറും ലേഡീഡാക്ടറും ലേഡീക്ലാർക്കിയും പ്രണയിനികളായെങ്കിൽ, അതു് മേൽപറഞ്ഞ ചില Tricks കൊണ്ടാണെന്നു വ്യാഖ്യാനിക്കാമെന്നു വന്നിരിക്കുന്നു. പക്ഷെ, കാവ്യാസ്വാദനവും പ്രേമാസ്വാദനവും അതിന്റെ പുതുമ കഴിഞ്ഞു്, ‘അടി’ ‘ഇടി’ ‘തൊഴി’ ‘പണാപഹരണം’ അസഹ്യമായ സന്താനവർദ്ധന മുതലായ തനിനിറങ്ങൾ കാട്ടുമ്പോൾ ആണ് നമ്മുടെ “ശകുന്തളകൾ” മനസ്സിലാക്കുന്നതു് കാമലേഖനക്കാർ ഹരിശ്ചന്ദ്രന്മാരോ, യോഗ്യന്മാരോ മദ്യപാനരഹിതരോ അല്ലെന്ന്.

ഒരു ബ്രിട്ടീഷ് രൂപയ്ക്കു $28\frac{1}{2}$ ചക്രം; 1 ണക്ക് 12 പൈസ—അതുപോലെ “ഭവതിക്കു മനസ്സുണ്ടോ സ്നേഹിക്കാൻ” അങ്ങിനെ ചോദിക്കുക, അതാണ് കറെക്ടുകൂടി കൊള്ളാമെന്നു തോന്നുന്നതു്. അത് അവിടെ നിൽക്കട്ടെ.

പണ്ട്, ഒരാൾക്കു താൻ ആരാധിക്കുന്ന രാഗിണിയോടുള്ള ആദരവും അഭേദ്യമായ സ്നേഹബന്ധവും പ്രകടമാക്കിയതു് കെട്ടുകെട്ടുകളായി കടലാസുകളിൽ എഴുതിത്തള്ളി ലോകമുഖത്തു് പറത്തിയിട്ടാണ്.

പഴയ ചില കേളികേട്ട പ്രേമലേഖനങ്ങൾ ഒന്നു നോക്കാം. അവയിലെ ആത്മാർത്ഥത എത്രമാത്രം!!!

ഇംഗ്ലണ്ടിലെ രാജാവായിരുന്ന ഹെൻട്രി എട്ടാമൻ “ആനിബൊളീൻ” രാജ്ഞിക്ക് എഴുതുന്നതു്:—

ഞാനും എന്റെ ഹൃദയവും ഭവതിയുടെ സ്നേഹമസൃണമായ കൈകൾക്കു കീഴ് വഴങ്ങുന്നു. നിന്റെ അസാന്നിദ്ധ്യം, ഞാൻ വിചാരിച്ചതിലധികം വേദന എന്നിലുളവാക്കുന്നു; എതുപോലെയെന്നാൽ ഉത്തരദക്ഷിണധ്രുവങ്ങൾ അർക്കദേവനിൽനിന്നും അകലുമ്പോൾ ചൂടുകുറയുകയും തണുപ്പുവർദ്ധിക്കയും ചെയ്യുമോ അതുപോലെ.

ഭവതിക്ക് എന്നോടുള്ള നിസ്സീമമായ സ്നേഹാദരങ്ങളെപ്പററി എനിക്കുള്ള പരിപൂർണ്ണവിശ്വാസത്തിന്റെ പ്രബലത ഒന്നുകൊണ്ടു് മാത്രമാണ് എനിക്ക് ഭവതിയുടെ അസാന്നിധ്യത്തിൽ അത്രവളരെ വ്യഗ്രതയുണ്ടാവാത്തത്.

ഹൃദയനാഥേ, ദയവുചെയ്തു് നമ്മുടെ വേർപാടിൽ നീ അത്രവളരെ കുണ്ഠിതപ്പെടരുതെന്നു മാത്രം................ഞാൻ എന്നേയ്ക്കും നിന്റേതുതന്നെ.

മഹാനായ ജോൺചർച്ചിൽ (മാർബെറോപ്രഭു) തന്റെ പ്രിയതമയായ “സാറാജെന്നിങ്സിന്” അയച്ച ഒരു എഴുത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു. “ഭവതിയുടെ ആഹ്ളാദത്തിലും ഐശ്വര്യത്തിലും ആത്മാർത്ഥ

മായി സന്തോഷിക്കത്തക്കവണ്ണം,—അതിനായി പ്രാത്ഥിയ്ക്കത്തക്കവണ്ണം എനിക്കു നിന്നിൽ സുസ്ഥിരമായ സ്നേഹം ഉണ്ടു്. നാം രണ്ടുപേരും ഒന്നിച്ചു് കഴിഞ്ഞു കൂട്ടുന്നതിനിടവരുമ്പോൾ ഉണ്ടാകുന്ന ആനന്ദം അവണ്ണനീയമല്ലെ? ഭവതിക്കു് പ്രാപ്തമായ രീതിയിൽ പ്രദാനംചെയ്യാവുന്ന സംതൃപ്തിമാത്രമേ ഞാൻ ആശിക്കുന്നുള്ളു. ഭവതിയിൽനിന്നും എനിക്കു ലഭിക്കുവാൻ പോകുന്ന ആത്മാനന്ദം എന്നെ അമത്ത്യനാക്കുകതന്നെ ചെയ്യും.

വിശ്വവിശ്രുതനായ "വില്ല്യംകോൺഗ്രീവു്", "ആരബെല്ലാ"ക്കു അയച്ച ഒരു കത്തിൽ അദ്ദേഹം അവളോടു പറയുന്നു:—

പ്രാണേശ്വരി, കഴിഞ്ഞ രാത്രിയിൽ നടന്നതെന്തെന്നു് നീ ഓക്കുക. അതായിരുന്നു ഒരു കമിതാവിന്റെ അന്ത്യചുംബനം. അതിന്റെ നിത്യാശ്വാസവും നിത്യാനന്ദവും———

എന്റെ ആത്മാവിനെ ക്ഷണനേരത്തേക്കു് പരമാത്മാവിൽ നിന്നും വേർപെടുത്തി നിന്നിൽത്തന്നെ ലയിപ്പിച്ചു. എന്റെ മേൽ നിനക്കുമാത്രം പൂണ്ണാധികാരമുണ്ടു്. ഞാനും നീയും മാത്രമായി വിദൂരമായ ഒരു വിജനസ്ഥലത്തു് എത്തിയതായി എനിക്കുതോന്നി. (ഹാ അങ്ങിനെ സത്യമായി നടന്നെങ്കിൽ)

കോൺഗ്രീവിനു് അരബെല്ലായിലുള്ള പ്രേമം, കീററ്സിന്നു് ഫാനിബ്രൌണിൽ ഉള്ളതിനെ അപേക്ഷിച്ചു് രണ്ടാംതരമായിരുന്നു. കീററ്സ്, ഫാനിക്കു് ഇങ്ങനെ എഴുതി:—നീ എന്നിൽ ഉളവാക്കിയിരിക്കുന്ന പ്രേമം എത്രമാത്രം അഗാധമാണെന്നു് ഞാൻ അറിഞ്ഞില്ല. ഞാൻ അതിൽ വിശ്വസിച്ചില്ല. എന്റെ മനോവ്യാപാരം അതിനെ ഭയപ്പെട്ടു. ഹാ ഇപ്പോഴൊ?————ഞാൻ നിന്റെ നേത്രങ്ങളിൽ ദിവ്യപ്രണയവും നിന്റെ ബിംബാധരങ്ങളിൽ അനുരാഗത്തിന്റെ ചെങ്കതിരൊളിയും, നിന്റെ പാദപല്ലവങ്ങളിൽ പാവനതയും ആണു് ദശിക്കുന്നതു്. നിന്റെ പ്രേമസമ്പത്തിൽ ഞാൻപോലും അസൂയാലുവാകുന്നു.———

നീ സമർപ്പിച്ച അന്തിമചുംബനം മധുരതമവും നിന്റെ അപ്പോഴത്തെ ആകാരസൌകുമാര്യം പൂവ്വവൽ സുന്ദരവുമായിരുന്നു.

ആംഗലഗദ്യസാഹിത്യകാരന്മാരിൽ അഗ്രഗണ്യനായ മി. വില്യംഹാസ്ലിററു് തന്റെ ഇഷ്ടപ്രാണേശ്വരിയായ 'സാറാവാൾക്കറി'നു പ്രേമലേഖനം എഴുതിയയച്ചിട്ടുണ്ടു്. "ഏററവും പ്രിയതരമായ നമ്മുടെ സമാഗമങ്ങളെപ്പററി സ്മരിക്കുകയാണെങ്കിൽ, ഭവതിക്കും എനിക്കും തമ്മിലുള്ള ഈ പ്രണയബന്ധം ഇത്രയധികം സുദൃഢമാണെന്നുള്ളതു് എന്നെ അതിശയിപ്പിക്കുന്നില്ല. സുരഭിലസുമസഞ്ചയത്തെ മൃദുവായി തലോടി വരുന്ന മന്ദാനിലന്റെ സൌമ്യമായ പരിമളം നിന്നെ സ്മരിക്കുമ്പോൾ എനിക്കു സുലഭമായി ലഭിക്കുന്നു. അതേ അവസരത്തിൽത്തതന്നെ ബൈറൺ മഹാകവിയുടെ ശോകഗീതത്തിലെ രണ്ടുവരിയും എനിക്കു ഓമ്മവരുന്നു.:—

So shalt thou find me ever at thy side
Here and hereafter, if the last may be.

എന്നു് ഞാൻ സമാധാനപ്പെടട്ടെ.

---

# മഹാമേഹാന്തകരസായനം (പേററൻറ്)

ഏതുതരം മേഹരോഗങ്ങൾക്കും ഫലിച്ച ദിവ്യൗഷധം. മേഹം, അസ്ഥിസ്രാവം ശുക്ലസ്രാവം, പൂയമേഹം, മൂത്രത്തിൽ കലക്കൽ, പഴുപ്പും രക്തവും കലൎന്നുപോവുക, മൂത്രത്തിൽ ദുൎഗ്ഗന്ധം ഉണ്ടാകുക, ധാതുക്ഷയം, ശരീരം മെലിച്ചിൽ, സിഫിലിസ്സ്, ഗുഹ്യസ്ഥാനങ്ങളിൽ ഉണ്ടാകുന്ന പുണ്ണുകൾ ഇവകൾക്ക് കൈകണ്ടിട്ടുള്ള പ്രസിദ്ധമായ സിദ്ധൗഷധമാകുന്നു. അനവധി രോഗികൾക്കു കൊടുത്തു അത്ഭുതകരമായ ഫലപ്രാപ്തി ഉണ്ടായിട്ടുണ്ട്. മേഹരോഗംനിമിത്തം സ്ത്രീപുരുഷന്മാൎക്കുണ്ടാകാറുള്ള രജോദോഷം, ശുക്ലദോഷം, മുതലായവയേയും മാററി ഗർഭധാരണയോഗ്യങ്ങളായ ശുദ്ധരക്തശുക്ലങ്ങളെ ഉണ്ടാക്കുന്നതുമാകുന്നു. മാത്ര—അരതോലാമുതൽ ഒരു തോലാവരെ.

വില റാത്തൽ 1—ന് രൂ. 4 0 0

സുവൎണ്ണാവസരം! :: :: സുവൎണ്ണാവസരം!

നശിച്ചുപോയ യൗവനത്തെ വീണ്ടെടുക്കുവാനുള്ള

# വിശേഷപ്പെട്ട ധാതുപുഷ്ടിലേഹം

പരിശുദ്ധമായ അമ്പർ, സാലാമിസ്രി, മുസ്തക്കാ തുടങ്ങിയുള്ള ധാതുവൃദ്ധികരങ്ങളായ ദിവ്യൗഷധങ്ങൾ, അതാതിൻെറ ഉത്ഭവസ്ഥലങ്ങളിൽ നിന്നും വരുത്തിച്ചേർത്തു് ശാസ്ത്രരീത്യാ വളരെ നിഷ്കർഷയോടുകൂടി തയാറാക്കപ്പെട്ട ഞങ്ങളുടെ ഈ ധാതുപുഷ്ടിലേഹം ധാതുവൃദ്ധിക്കും ശരീരശക്തിക്കും സദ്യഃഫലപ്രദമായ ഒരു ദിവ്യൗഷധമാണ്. ഇതു് ശുക്ലസ്രാവം, ശീഘ്രസ്ഖലനം, സ്വപ്നസ്ഖലനം, ലിംഗശൈഥില്യം, ഓജോവൃദ്ധി, ശരീരപുഷ്ടി, വൎണ്ണപ്രസാദം മുതലായവകൾക്ക്, അതിശയഫലം ചെയ്യും. പേരുതന്നെ അന്വർത്ഥമായിത്തീൎന്നിരിക്കുന്നു എന്നു ചുരുക്കി പറയാം. കാലത്തും രാത്രിയിലും അര മുതൽ ഒരു തോലാവരെ. പഥ്യനിഷ്ഠയില്ല.

കാൽറാത്തൽ കുപ്പി 1-ക്ക് വില രൂപാ 1.

## എം. പി. കൃഷ്ണൻവൈദ്യൻ,

ശ്രീകൃഷ്ണവിലാസം ആയുർവേദഫാർമസി

സൎക്കാർ ആയുർവേദ ഗ്രാൻറുവൈദ്യശാല,

ഹെഡാഫീസ്,
കൊല്ലം.



ബ്രാഞ്ച്,
രജിസ്ട്രേഷൻ ഡയറക്ടറുടെ ആഫീസിനു
തെക്കുവശം,
തിരുവനന്തപുരം.

ആയുർവ്വേദസംബന്ധമായ എല്ലാ ഔഷധങ്ങളും ഇവിടെ കിട്ടുന്നതാണ്.
വിശദവിവരങ്ങൾക്കും ക്യാററലാഗിനും സ്റ്റാമ്പുസഹിതം അപേക്ഷിക്കുക.




# ഒന്നിനു് രണ്ടു്.

ആററുകാൽ, ശങ്കരൻനായർ ബി. ഏ.

എക്സയിസ് ഇൻസ്പെക്ടർ ദേവനായകംപിള്ളയും ദാരങ്ങൾ ശാരദാമ്മയും തമ്മിലുള്ള വിവാഹമോചന ഹേതു ഇന്നും പലക്കും അജ്ഞാതമാണല്ലോ. പിപീലികാസദൃശമായ ചെറുബീജത്തിൽനിന്നും ഭീമാകാരമായ വടവൃക്ഷം കിളിർത്തു് പൊങ്ങുന്ന മാതിരി ഒരു നിസ്സാരസംഭവമാണു് അതിനു കാരണമായി ഭവിച്ചതു്. പണ്ടൊക്കെ, അതായതു് ദാക്ഷായണിയും ദമയന്തിയും ശീലാവതിയും ജീവിച്ചിരുന്ന കാലത്തു് ഭർത്തൃഹിതത്തെക്കവിഞ്ഞു് മറെറാന്നും കുലസ്ത്രീകൾക്കു് നോക്കാനുണ്ടായിരുന്നില്ല. എന്നാൽ ഇപ്പോഴാകട്ടെ ന്യായാന്യായബോധം അബലാഹൃദയങ്ങളിൽ സ്ഥലം പിടിച്ചു തുടങ്ങി; പുരുഷന്മാർ കാണിക്കുന്ന തെററു് ക്ഷമിക്കാനുള്ള സന്നദ്ധത കുറഞ്ഞു. ചുരുക്കത്തിൽ വിവാഹമോചനം എന്ന ബാധയുടെ ആവിർഭാവവും ഉണ്ടായി. അതാണു് "അക്കാലമൊക്കെയും പൊയ്പ്പോയി നമ്മുടെ— മയ്യുണ്ണിമാരിതാ മക്കത്തുപോകുന്നു" എന്നു് ഒരു കവി പാടിയിട്ടുള്ളതു്.

ശാരദാമ്മയും ദേവനായകംപിള്ളയും ആത്മീയവേഴ്ചയിൽ ഏർപ്പെട്ടതുതന്നെ പരസ്പരപ്രേമത്തോടുകൂടിയായിരുന്നു എന്നാണു് സർവ്വത്രയുള്ള ധാരണ. സ്വതേ ദുർബ്ബലചിത്തനായതിനാലും, കുലീനത്വംകൊണ്ടും സമ്പത്തുകൊണ്ടും ഉയർന്നപദവി കളത്രത്തിനായതിനാലും, അയാൾ ഒരു Hen pecked (ഭാര്യാഹിതം അക്ഷരംപ്രതി അനുഷ്ഠിക്കുന്നവൻ) വല്ലഭനായിപ്പോയി എന്നു് ചിലർ പറഞ്ഞേയ്ക്കാം. ശാരദയ്ക്കു യാതൊരു സ്വഭാവവൈകല്യങ്ങളുമുണ്ടായിരുന്നില്ല. പിന്നെങ്ങിനെയാണു് ഈ ദുസ്ഥിതി സംഭവിച്ചതെന്നു് ന്യായമായ ചോദ്യം ഉണ്ടാകാം. അതിനു സമാധാനം മനഃശ്ശാസ്ത്രവിദഗ്ദ്ധന്മാർ പറയും.

നാരിമാരെ നയിക്കുന്ന രീതി അനുസരിച്ചിരിക്കും അവരുടെ സ്വഭാവഗതി. തടാകജലംപോലെയാണു് മനസ്വിമാരുടെ അന്തരംഗം. ഇളക്കിയാലേ ഇളകൂ; കലക്കിയാലേ കലങ്ങൂ; ചൂടുപിടിപ്പിച്ചാലേ ചൂടാകയൊള്ളൂ. ശാന്തമാണു് പാവമാണു് എന്നൊക്കെ വിചാരിച്ചു് കുതിരകയറിയാൽ സർവ്വാബദ്ധമാവും.

ഏകലോചനംകൊണ്ടു് ഒരു രസവും അപരനേത്രത്താൽ അന്യരസവും പ്രദർശിപ്പിക്കുന്നതിൽ അനുഗൃഹീതരായ കഥകളിക്കാർ കൊമ്പുകുത്താറുണ്ടെങ്കിലും സ്ത്രീകൾക്കു് ആ കലയിൽ ഉള്ള പാടവം സ്തുത്യർഹമത്രേ. പ്രേമജ്യോത്സ്നികയും, കോപസ്ഫുലിംഗങ്ങളും, പ്രതീകാരശല്യങ്ങളും, കാരുണ്യകടാക്ഷങ്ങളും എല്ലാം ഒരേ സന്ദർഭത്തിൽ പ്രസരിപ്പിക്കുന്നതിനു് സമർത്ഥങ്ങളാണു് നാരീലോചനം. ശാരദയും അതിൽനിന്നും വ്യത്യസ്തമായിരുന്നില്ല.

കഴിഞ്ഞയാണ്ടു് ധനുമാസം രണ്ടാഴ്ചത്തെ അവധിയിൽ ദേവനായകംപിള്ള പ്രിയതമയോടൊന്നിച്ചു് കൊല്ലത്തു താമസിക്കുകയായിരുന്നു. ഒരു സുപ്രഭാതത്തിൽ അയാൾ സ്വമുറിയിലിരുന്നു് ധൂമപാനം ചെയ്തുകൊണ്ടിരിക്കുമ്പോൾ ഭൃത്യൻ വിനയപൂർവം അടുത്തുചെന്നു. കസേരയിൽ മലർന്നുകിടക്കുന്ന ദേവനായകംപിള്ള മഹാസാമ്രാട്ടിന്റെ ഗൗരവഭാവത്തിൽ "ഉം" എന്നു് മൂളി.

ഭൃത്യൻ:—ഒരാൾ അങ്ങുന്നിനെകാണാൻ വന്നുനിൽക്കുന്നു.

ദേവ:—ആരാണെന്ന് ചോദിച്ചില്ലെ?

ഭൃത്യൻ:—ചോദിച്ചിട്ട് ഒന്നുംമിണ്ടുന്നില്ല. അങ്ങുന്നിനെ കണ്ടേ മതിയാകൂ എന്നുമാത്രം പറഞ്ഞു.

ദേവ:—വല്ലപെററി ആഫീസറുമായിരിക്കാം. ശവങ്ങൾ! കുഴപ്പംവല്ലതും കാണിച്ചിട്ട ഒടുവിൽ സഹായത്തിന് ഇവിടെവരും! പോകാൻ പറ.

ഭൃത്യൻ:—അയാൾ വരാന്തയിലുള്ള കസേരയിൽ കയറി ഇരിക്കുകയാണ്.

ദേവ:—ഡാം ബഗർ! ഏതായാലുംകണ്ടുകളയാം.

ആഗതൻ എക്സയിസ് ഇൻസ്പെക്ടരെ കണ്ടിട്ട് എണീക്കുന്നഭാവം കാണിച്ചതല്ലാതെ കസേരവിട്ട ഇളകിയില്ല. വലത്തേ കൈ പൊക്കി വിനീതമായി സലാം ചെയ്തിട്ട് അയാൾ കല്മഷംകൂടാതെ ചിരിച്ചു.

ദേവ:—(അലക്ഷ്യഭാവത്തിൽ) നിങ്ങൾക്കു എന്തുവേണം? ആരെക്കാണണം?

ആഗതൻ:—അതു് മനസ്സിലായിരിക്കുമെന്നാണ് ഞാനുദ്ദേശിച്ചതു്.

ദേവ:—എനിക്കു് വളരെ ജോലിത്തിരക്കുണ്ടു്. സമയത്തിന്റെ വിലയറിയാതെ നിരത്ഥജല്പനങ്ങൾ തുടന്നിട്ട് പ്രയോജനമില്ല.

ആഗതൻ:—എന്നാൽ തെളിച്ചു പറഞ്ഞേക്കാം. കേൾക്കണം അന്നത്തെ കാറപകടത്തെക്കുറിച്ചു് സംസാരിക്കാനാണ് ഞാൻ വന്നിരിക്കുന്നതു്. തുലാമാസം 18-ാംനു-യിലത്തെ സംഭവങ്ങൾ മറന്നിരിക്കയില്ലല്ലൊ.

ദേവ:—(ഹാസ്യമായചിരിയോടെ) ഹൊ! ആ തീയതി ഞാനോമ്മിച്ചുകൊണ്ടിരിക്കുകയാണു്! നിങ്ങൾ എവിടുന്നുവരുന്നു? തിരുനാൾ സംബന്ധിച്ച് ഊളമ്പാറയിൽനിന്നും എല്ലാവരേയും തുറന്നുവിട്ടോ? എന്താണു് പറയാൻ ഭാവം? തുലാമാസം പതിനെട്ടാംതീയതി ലോകമഹായുദ്ധം തുടങ്ങി എന്നോ, അല്ലെങ്കിൽ ദേവേന്ദ്രൻ ഉർവശിയ്ക്കു് ഒരു ജാർജ്ജററു് സാരി വാങ്ങിക്കൊടുത്തതു് അന്നാണെന്നോ അതുമല്ല പരാശരൻ മത്സ്യഗന്ധിയ്ക്കു് വാത്സ്യായനരഹസ്യം വെളിപ്പെടുത്തിയ സുമുഹൂർത്തത്തിന്റെ വാർഷികദിനം അന്നാണെന്നൊ മററുമായിരിക്കാം. രസമുണ്ടു്. കേൾക്കട്ടെ. കേൾക്കട്ടെ.

ആഗതൻ:—മറന്നഭാവം കാണിക്കേണ്ട. കഴിഞ്ഞ തുലാമാസം 18-ാംനു- വൈകുന്നേരം ആലുവാ റെയിൽവേസ്റ്റേഷൻ റോഡിനു സമീപം നിങ്ങളുടെ ഹിൽമാൻ കാർ ഒരു സാധുവായ ഇട്ടൂപ്പിന്റെ പുറത്തു കയറിയതു് പെട്ടെന്ന് മറന്നുപോകത്തക്ക സംഗതിയല്ല. ഇട്ടൂപ്പാണ് ജീവനോടെ നിങ്ങളുടെ മുമ്പിൽ ഇരിക്കുന്നതു്. റോഡിന്റെ വലതുഭാഗത്തുകൂടി തെററായി ഓട്ടിച്ചുകൊണ്ടുവന്ന കാർ നിങ്ങളുടെ സൂക്ഷ്മക്കുറവിനാൽ എന്റെ പുറത്തു കയറി. അപ്പോൾ എത്ര ദയവായി നിങ്ങൾ എന്നെ കാറിൽ കയററി ആശുപത്രിയിൽ കൊണ്ടുപോയി! രണ്ടുദിവസം കഴിഞ്ഞു് എന്റെ ചെലവിനും നഷ്ടപരിഹാരത്തിനുമായി ഒരു നൂറു രൂപ്പിക തരാമെന്നു് ഏററിരുന്ന നിങ്ങളെ വീണ്ടും ഇപ്പോഴാണു് കാണുന്നതു്! നിങ്ങളുടെ പ്രതിജ്ഞ നിറവേററിയില്ല. ഞാനയച്ച രണ്ടുമൂന്നു് എഴുത്തുകൾക്ക് മറുപടി അയയ്ക്കാനുള്ള മര്യാദയും ഉണ്ടായില്ല.

ഇട്ടൂപ്പിന്റെ വലതു ഭുജം, കഴുത്തിൽ കൂടി കെട്ടിയിരുന്ന ഒരു തുണിയിൽ തൊട്ടിലിൽ കിടക്കുന്ന കുഞ്ഞിനെപ്പോലെ വിശ്രമിച്ചിരുന്നു. എക്സയിസ് ഇൻസ്പെക്ടർ അവജ്ഞയോടെ ആ ശിഥിലകരത്തിൽ നോക്കിയിട്ടു് ദയാശൂന്യനായി പറഞ്ഞു:—“ഹേ ഇട്ടൂപ്പേ! വെറുതേ ഇവിടംവരെ വന്ന് ബുദ്ധിമുട്ടേണ്ടിയില്ലായിരുന്നു. അന്നു് ഞാനൊന്നും വാഗ്ദാനം ചെയ്തിരുന്നില്ലല്ലോ. ലഹരി വല്ലതും ഉള്ളിൽ ചെന്നിരുന്നതുകൊണ്ടു് വൃഥാ തോന്നിയതായിരിക്കണം. സാരമില്ല. ഇവിടെ പോലീസിൽ ആളെടുക്കുന്നു എന്നു കേട്ടിട്ടു് ഇങ്ങോട്ടു

വന്നതായിരിക്കും. എങ്കിൽ സ്നേഹിതാ! നിങ്ങൾക്കു ഭാഗ്യമില്ല.

ഇട്ടൂപ്പ്:—അപ്പോൾ അന്നു് ആ നല്ല വാക്കുകൾ പറഞ്ഞതു് കേസുണ്ടാകാതെയിരിക്കാനാണു്, ഇല്ലേ? നിങ്ങളെ വിശ്വസിച്ചു് നിങ്ങളിൽ കുററം ചുമത്താതെ ആ ഫേഡ് നാരായണപിള്ളയ്ക്കു് മൊഴിയും കൊടുത്തു. രക്ഷപ്പെട്ടു എന്നു് സ്പഷ്ടമായതിനാൽ ഇനി എന്തും പറയാം. അഭിനയിക്കാം.

ദേവ:—എടോ പപ്പുക്കുട്ടീ! ഓ! തന്റെ നശിച്ച പേരു് ഓർമ്മയിൽ നിൽക്കുന്നില്ല—ഇതെവിടമെന്നറിയാമോ? കടക്കു പുറത്തു്.

ഇട്ടൂപ്പ്:—എന്തുവേണമോ വിളിച്ചു കൊള്ളണം. പേരു മാററിത്തന്നാൽ എനിക്കു കോവിലുകളിൽ കയറുകയും ചെയ്യാമല്ലോ. ഒരു പക്ഷെ പപ്പുക്കുട്ടിയുടെ തത്ഭവമായിരിക്കാം. ഇട്ടൂപ്പ്. എന്നെ മിരട്ടി അയച്ചുകളയാമെന്നു് വിചാരിക്കണ്ടാ. (കൈ നീട്ടിയിട്ടു്) ഇതാ ഈ ഇടം കൈ ഒടിഞ്ഞിട്ടില്ല. അതും കൂടി തട്ടിത്തകർത്തു കളയണം. എന്തിനു ബാക്കിയിടുന്നു? ആശുപത്രിയിൽ കിടന്ന രണ്ടു മാസക്കാലവും എന്റെ കുടുംബം, ഒരു ഭാര്യയും രണ്ടു കുഞ്ഞുങ്ങളും പട്ടിണിയാണു്. അവരെക്കരുതി എന്നിൽ ദയവുണ്ടാകണം.

ദേവ:—എന്തുചെയ്യാം! എനിക്കൊരു ഭാഗ്യയുണ്ടല്ലോ. നിങ്ങൾക്കും കുടുംബത്തിനും നേരിട്ട ദുരവസ്ഥയിൽ ഞാൻ ഹൃദയംഗമമായി പരിതപിക്കുന്നു. എന്നെക്കൊണ്ടു് ഈ സന്ദർഭത്തിൽ യാതൊരു സഹായവും ചെയ്യാൻ നിവൃത്തിയില്ല. നിങ്ങളുടെ അശ്രദ്ധനിമിത്തം അന്നു വൈകുന്നേരം എനിക്കെന്തെല്ലാം അസൗകര്യങ്ങൾ ഉണ്ടായി എന്നു് അറിയാമോ?

ഇട്ടൂപ്പ്:—അതേ. സിനിമാ തുടങ്ങുന്നതിനു് അരമണിക്കൂർ മുമ്പുമാത്രമേ ഹാളിൽ കയറാൻ സാധിച്ചുള്ളു, കാറിന്റെ മുൻസീററിലിരുന്ന ആ ജഗന്മോഹിനിയുടെ പ്രവാളാധരങ്ങളിൽ വ്യാപരിച്ചിരുന്ന മന്ദഹാസം ഈ നിർഭാഗ്യന്റെ ചുടുനിണം കണ്ടു് അല്പം ഒന്നു് അമർന്നിരിക്കണം. ഇതിൽ കൂടുതൽ അസൗകര്യം എന്തെങ്കിലും വരാനുണ്ടോ?

ദേവ:—(കോപത്തോടെ) താൻ പോയി കേസ് കൊടുക്കു. വേണമെങ്കിൽ കാറിന്റെ നമ്പരും അഡ്രസ്സും പറഞ്ഞുതന്നേക്കാം.

T. V. R.____________

ഇട്ടൂപ്പ്:—ഇനി കേസൊന്നും വരാനില്ലെന്നു് പൂർണ്ണബോദ്ധ്യമുള്ളതിനാൽ ധൈര്യമായി എന്തുംപറയാം. പക്ഷെ തെളിയാൻ വരട്ടെ. ഞാൻ വിടുകയില്ല! പലിശയ്ക്കു് പലിശയും ചേർത്തു് ഒന്നിനു് രണ്ടായി വാങ്ങിയില്ലെങ്കിൽ ഞാൻ ഇട്ടൂപ്പ് അല്ലെന്നു വരണം. അന്നു് നൂറു രൂപാ തരാമെന്നേററിട്ടു് ഒരു കാശെങ്കിലും എറിഞ്ഞിരുന്നെങ്കിൽ വേണ്ടുകില്ലായിരുന്നു. നിങ്ങൾക്കു് മനസ്സാക്ഷിയുണ്ടെങ്കിൽ— ഓ! നിങ്ങൾക്കു് മനസ്സും അതിനൊരു സാക്ഷിയും ഉണ്ടെന്നു വിചാരിച്ച ഞാനാണു് മഠയൻ—അന്നു് പറഞ്ഞതിൽ പത്തിലൊന്നു തുക തന്നാൽ വലിയ അനുഗ്രഹമായി.

ദേവ:—റാസ്കൽ! കടക്കടൊ പുറത്തു്! നീ ഇരട്ടിയായി വാങ്ങിക്കും എന്നല്ലേ പറഞ്ഞതു്. വാങ്ങിച്ചോ! എടാ പാക്യം! ഇവനെ പിടിച്ചു വെളിയിൽ തള്ളടാ—

ദേവനായകംപിള്ളയുടെ ഭാവം പകരുകയാൽ ഭഗ്നാശയനായ ഇട്ടൂപ്പ് മുററത്തേയ്ക്കിറങ്ങി.

ഉദ്യാനസുമങ്ങൾ ശേഖരിക്കുന്നതിൽ ബദ്ധശ്രദ്ധയായ ഒരു കോമളഗാത്രിയിൽ അയാളുടെ നേത്രങ്ങൾ പതിച്ചു. അനംഗസന്ദേശത്തെ വഹിക്കുന്ന കുളിർതെന്നൽ ആ തരുണീതിലകത്തിന്റെ അളകപംക്തികളിൽ തത്തിക്കളിക്കുന്നതുകണ്ടു് അയാളുടെ ഹൃദയതളിമത്തിൽ ഹിമജലസേചനാനുഭൂതിയുണ്ടായി.

"കല്ലോലചില്ലിമടവാർ കുലമൗലിയാളെ
കല്യാണമല്ലവഴിയിൽ തടയുന്നതോർത്താൽ."

എന്നാലും എന്റെ ഉദ്ദേശ്യസാദ്ധ്യത്തിനുള്ള യത്നത്തിൽനിന്നും പിന്മാറാൻ പാടില്ല—എന്നു് സ്വയം മന്ത്രിച്ചുകൊണ്ടു് അയാൾ അ

വളുടെ മുമ്പിൽ സധൈര്യം ചെന്ന് വിനയപൂർവ്വം ചോദിച്ചു:—

“ദേവനായകംപിള്ള യജമാനന്റെ ഭാര്യ എവിടെയാണിരിക്കുന്നതെന്നറിഞ്ഞാൽ കൊള്ളാം.”

യുവതി:—നിങ്ങൾ അന്വേഷിക്കുന്ന ആൾ ഞാൻ തന്നെയാണ്.

ഇട്ടൂപ്പ്:—ഈ വേഷമാണ് എന്നെ തെറ്റിച്ചത്. അന്നു കണ്ടപ്പോൾ മദാമ്മയുടെ രീതിയിലായിരുന്നു.

യുവതി:—വേഷമോ! മദാമ്മയോ! നിങ്ങൾ എന്തൊക്കെക്കുറിച്ച് സംസാരിക്കുന്നു? നല്ല ബോധത്തോടുകൂടിയാണോ നിൽക്കുന്നത്?

ഇട്ടൂപ്പ്:—എന്നെ അറിയുകയില്ലേ? കണ്ടിട്ടുമില്ലേ?

യുവതി:—ഇല്ലാ എന്നു സത്യം ചെയ്യാം.

ഇട്ടൂപ്പ്:—ആ അപായം നേരിട്ട ദിവസം ഓർക്കുന്നില്ലേ? അന്ന് ഇവിടുന്ന് ദയവായി സംസാരിച്ചു. എന്റെ മുറിവു വച്ചുകെട്ടാൻ തന്ന സിൽക്ക് കൈലേസ് ഇന്നും ഞാൻ സൂക്ഷിച്ചുവച്ചിട്ടുണ്ട്.

യുവതി:—സിൽക്ക് കൈലേസോ? അപായമോ? എനിക്ക് ഒരക്ഷരവും മനസ്സിലാകുന്നില്ല. തെളിച്ചു പറയൂ.

ഇട്ടൂപ്പ്:—കഴിഞ്ഞ തുലാമാസം 18-ാംനു- വൈകുന്നേരം അവിടുന്നും ദേവനായകംപിള്ള യജമാനനും കൂടി ആലുവാ റെയിൽവേസ്റ്റേഷൻ റോഡിൽക്കൂടി ഫിൽമാൻ കാറിൽ സവാരി പോകുമ്പോൾ അദ്ദേഹത്തിന്റെ സൂക്ഷ്മക്കുറവുകൊണ്ട് എന്റെ പുറത്ത് കാർ കയറി പരുക്കുകൾ പററി. ആ ഘട്ടത്തിൽ അവിടുന്ന് ഭയപ്പെട്ട് നിലവിളിച്ചു. അന്ന് അദ്ദേഹം ചെയ്യാമെന്നേററിരുന്ന സഹായത്തെക്കുറിച്ച് ഓർമ്മപ്പെടുത്താനാണ് ഞാൻ വന്നത്. പക്ഷെ എന്നെ അദ്ദേഹം ആട്ടിപ്പായിച്ചു. എനിക്കൊരു ഗതിയുമില്ല.”

യുവതിയുടെ നെടിയനേത്രങ്ങൾ സപ്രകാശങ്ങളായി. ഒരു ഉത്തുംഗവിപത്തിന്റെ സൂക്ഷ്മമായ നാശകരത്വം അവൾക്ക് സ്പഷ്ടമായി കാണാൻ കഴിഞ്ഞു. അക്ഷമയോടെ അവൾ പ്രതിവചിച്ചു—തുലാമാസം 18-ാംനു- ഞാൻ അമ്മയോടൊന്നിച്ച് ശ്രീ ചിത്രാ എക്സിബിഷൻ കാണാൻ തിരുവനന്തപുരത്തു പോയി താമസിക്കുകയായിരുന്നു. ആട്ടെ. ആ കൈലേസ് കാണട്ടെ.

അയാൾ പാക്കററിൽ നിന്നും ഒരു വിചിത്രമായ ലേസെടുത്ത് നീട്ടി. അതിൽ “ഗ്ലാഡി” എന്ന അക്ഷരങ്ങൾ കസവിൽ തുന്നിപ്പിടിപ്പിച്ചിരുന്നു.

ഇത് ആ നശിച്ച ആംഗ്ലോ ഇന്ത്യൻ നഴ്സിന്റെയാണ്. എനിക്ക് അന്നേ സംശയമുണ്ടായിരുന്നു. എന്റെ ഡീയർ അവളുടെ കാമുകനാണ്. ശരി, എന്ന് തന്നത്താൻ പറഞ്ഞുകൊണ്ട് അവൾ ഇട്ടൂപ്പിനേയും കൂട്ടിക്കൊണ്ട് ഭവനത്തിനുള്ളിലേക്കു നടന്നു.

“അള്ളാകത്തിതന്താൻ, മൌൽവി അറുക്കച്ചൊന്നാൻ, നാൻ കത്തിവച്ചേൻ” എന്ന ചൊല്ലുപോലെ ഞാൻ മുന്നറിവു കൊടുത്തു, ദേവനായകംപിള്ള യജമാനൻ അതു കേട്ടില്ല, എന്റെ മുറ ഞാൻ ചെയ്തു.” എന്ന് സമാധാനപ്പെട്ടുകൊണ്ട് അയാൾ അവളെ അനുഗമിച്ചു.

ആ യുവതിയുടെ കോപപരീക്ഷയിലെ സപ്തസാലമായി പരിണമിച്ച ദേവനായകംപിള്ള വേപഥുഗാത്രനായി. എന്തോ അപകടം പിണഞ്ഞിട്ടുണ്ടെന്ന് അയാളുടെ ചിത്തം വിളിച്ചു പറഞ്ഞു. അവൾ ഗാംഭീര്യത്തോടെ ആജ്ഞാപിച്ചു:-“ഇയ്യാൾക്ക് ഇരുനൂറ് രൂപായുടെ ഒരു ചെക്ക് കൊടുക്കണം. എന്നിട്ട് വീട്ടിലേക്ക് പോകാൻ കാർ കൊണ്ടുവരണം. ഡ്രൈവർ വരുന്നതുവരെ കാത്തിരിക്കാൻ സമയമില്ല.”

അങ്ങിനെ ആ ദമ്പതിമാർ അന്ന് പിരിഞ്ഞതാണ്.

---

# “കടുവായെ കിടുവാപിടിച്ചു”

(ഒരു യഥാർത്ഥസംഭവം)

(കല്യപ്പള്ളി ഗോപാലക്കുറുപ്പ്, അമ്പലപ്പുഴ)

കാട്ടുവേലി കണികുഞ്ഞൻ ഒരു മദ്ധ്യവയസ്കനും ഒന്നാംതരം ജ്യോത്സ്യനും വൈദ്യപ്രവീണനും അവിജിതനായ ഒരു വലിയ മാന്ത്രികനും ആണ്. ജാതകമെഴുത്തിനും ജ്വരചികിത്സയ്ക്കും മസൂരിരക്ഷയ്ക്കും പണ്ടാരമടക്കുന്നതിനും കുഞ്ഞൻകണിയാരെ കവച്ചുവയ്ക്കാൻ മൂക്കകീഴ്പ്പോട്ടുള്ളവരിൽ ആരും തന്നെയില്ല എന്ന് മിസ്റ്റർ കണിയാർ തന്നെ പലരോടും ഉപന്യസിക്ക പതിവാണ്

“വെള്ളാഞ്ഞിലി” പ്രദേശത്തു ഗ്രണൻ പട്ടരു തമ്പുരാൻ്റെ കെട്ടിയോൾ പ്രസവിക്കുന്ന കുട്ടി പെണ്ണല്ല ആണാണെന്നും കുഞ്ഞൻ അന്നേതന്നെ പറഞ്ഞതാണ്. ഇപ്പഴോ!”

“ഡാക്കട്ടർ കൈമ്മൾതമ്പുരാനും പനച്ചിത്താനത്തെ കറുപ്പുവൈദ്യൻ തിരുമേനിയും ഒട്ടുക്കം ഒളശ്ശവല്യതമ്പ്രാനും കൈകഴിഞ്ഞ “ഗുരുസിക്കളത്തി” കുട്ടിച്ചൻ്റെ വെഷമജ്വരം കുഞ്ഞൻ കുറിച്ച തീയതിയ്ക്കുതന്നെ കുളിപ്പിച്ചു.”

“തേവലക്കാട്ടു പഴപ്പൻ വേലുത്തമ്പ്രാൻ കറുത്തഅണലിയായി ഏഴരയ്ക്കാണു കഴിഞ്ഞത്. ആളുകളെല്ലാം നാടുവിട്ടു ഓടി. അടിയനുള്ളപ്പോൾ മാളോരു വേവലാതി പിടിക്കുന്നതു അടിയനു കൊറച്ചിലും സങ്കടവുമാണ്, കേറി അങ്ങോട്ടു. പുരേടെ മോന്തായം വെട്ടിപ്പൊളിച്ച്, നട്ടുച്ച! നല്ലനട്ടുച്ച! ആരുചെയ്യും! കൊടുത്തു ഒരു കരിംഗുരുസി എന്നിട്ടും ആ പണ്ടാരത്തിനെ അടിയൻ ഒററയ്ക്കു ചൊവ്വാഴ്ചയും പാതിരാത്രിയ്ക്കും പന്തവും കൈയിൽ കൊടുത്തു നടത്തിയാണ് കഴിയിലാക്കിയതു. അല്ലാ എങ്കിൽ ഈ നാട്ടിൽ കെടക്കപ്പൊറുതിയുണ്ടോ? നോക്കിയേ, ഇന്നും ഒരനക്കമോ ഞരക്കമോ വല്ലതുമുണ്ടോന്ന്. അയലത്തെങ്ങാനും അതിപ്പിന്നെ എവിടെയെങ്കിലും ഒരഞ്ചാംപനിയെങ്കിലും ഉണ്ടായിട്ടില്ല. ഒന്ന് അഴിച്ചാട്ടെ കുഞ്ഞൻ ഇന്നും ഇന്നലെയും തൊടങ്ങിയതല്ല മന്ത്രവാതം. ഡാക്കട്ടർ തമ്പ്രാനെപ്പോലെയോ കടമററത്തച്ചനെപ്പോലെയൊ പേരും പെരുമയും കാശ്ശും ഇല്ല. “അണ്ടിയോടടുക്കുമ്പഴെ പുളിരസം അറിയൂ”.

എന്നിങ്ങനെ തൻ്റെ ബുദ്ധിവൈഭവത്തെയും പഠിത്തത്തെയും പാടവത്തെയും കുറിച്ചു കുഞ്ഞൻ കണിയാരു പറഞ്ഞു ഫലിപ്പിക്കുക. അവൻ്റെ ഒരു പ്രധാനവ്യാപാരമാണ്. എന്നിരുന്നാലും പണ്ടാരിക്കൽ കുഞ്ഞനും കൂട്ടരും നടത്തിക്കൊണ്ടുപോയ ഒരു “പണ്ടാരപ്രേതം” പെട്ടെന്നുണ്ടായ ഒരു കാററും മഴയും പിശറും മൂലം പൊലിഞ്ഞുപോയ പന്തത്തിനെ അശ്ശീർവദിച്ചുകൊണ്ട് ഇന്നും മതിരാശിയിൽ ഒരു ഹോട്ടൽ മാനേജരുടെ വേലക്കാരനായി ജീവിക്കുന്നുണ്ടെന്ന് അയാളുടെ ഛായാപടം കാണിച്ചുബോധിപ്പിച്ചിട്ടും ആ സംഗതി വെറും അബദ്ധപ്പഞ്ചാംഗമാണെന്നു ഇന്നും കുഞ്ഞൻവാശിയോടെ വാദിക്കുന്നുണ്ട്. ആ ഘോരസംഭത്തിനുശേഷം പ്രാണനുംകൊണ്ടു രക്ഷ പ്രാപിച്ച ആ ‘ഇട്ടിയാതി’ ഇന്നും അമ്പലപ്പുഴയെന്നും കണിയാനെന്നും കേൾക്കുമ്പോൾ ബോധംകെട്ടുവീഴാറുണ്ടുപോലും !!

കുഞ്ഞൻ ബന്ധിക്കാത്ത അറുകൊലയോ, യക്ഷിയോ രക്ഷസ്സോ സത്യം ചൊല്ലിച്ചു ഒഴിക്കാത്ത പ്രേതമോ നാളതുവരെ ഉണ്ടായിട്ടില്ലെന്നു ചില വീടുകളിലെ മുററത്തു കുടയും നാട്ടിയിരുന്നു പെണ്ണുങ്ങളുടെ മുമ്പിൽ ഡീക്കടിച്ചു ഫലിപ്പിക്കുന്ന ആ രംഗം ഒന്നു കാണേണ്ടതു തന്നെയാണ്.

“കണിയാരെ! ഇന്നലെ എവിടേക്കാ, രാത്രി പിടിച്ചോന്നു പോണതു കണ്ടല്ലോ”

“എൻ്റെ തമ്പ്രാട്ടി; തമ്പ്രാട്ടി അപ്പോളെവിടിരിക്കുന്നു.?

ഞാൻ കണ്ടു. അമ്പലത്തിൽ വച്ച്. വളരെ ധിറുതിയിൽ, വേറൊരാളുണ്ട്.

“ഒള്ളതാ തമ്പ്രാട്ടി. കൂടെ ഒണ്ടായിരുന്നതു് പാണൻ രാമനായിരുന്നു.അവൻ്റെ പണി

കത്തിക്കു് ഒരു പ്രേതത്തിന്റെ ഉപദ്രവം; സാരമില്ലായിരുന്നു. കുഞ്ഞൻ വേലിക്കിറമ്പിൽ ചെന്നപ്പോഴേക്കു പ്രേതം തുള്ളിസത്യം ചൊല്ലി പമ്പ കടന്നു. അഞ്ചുരൂപായും ഒരു കോടി മുറിയും കിട്ടി.

കണിയാരുടെ വീരവാദം കേൾക്കാൻ ചില വിളഞ്ഞ പെൺപിള്ളേരു് ഇങ്ങനെ ചില ചോദ്യങ്ങൾ ചോദിച്ചു കണിയാരുടെ ആത്മപ്രശംസയെ പരിപോഷിപ്പിക്കുക പതിവാണു്. ഇത്തരക്കാരനാണു് കാട്ടുവേലി മിസ്റ്റർ കുഞ്ഞൻകണിയാർ എസ്ക്വയർ അവർകൾ.

2

അമ്പലപ്പുഴ ക്ഷേത്രപരിസരങ്ങൾ അടിച്ചുതളിക്കാൻ അന്നു നാല്പത്താറു വീട്ടുകാർക്കായിരുന്നു അവകാശം. അവിടെ ഉള്ളവർതന്നെ ഇന്നും ആ ജോലി തുടരുന്നു. ഇവരിൽ പലരും ഏഴര വെളുപ്പിനുമുമ്പേ പോയി മുററങ്ങൾ അടിച്ചുതിരിച്ചുപോരികയാണു് പതിവു്. കട്ടിമുണ്ടും കവണിയുമായി നല്ല നീളത്തിലും വീതിയിലും നടന്നുപോകുന്ന കുറുപ്പച്ചന്റെ നിയോഗം അച്ചിമാർക്കു് രാജകല്പനയാണു്. കുറുപ്പച്ചൻ കുളിച്ചു ജപിച്ചു കുറിയുംതൊട്ടു അമ്പലത്തിലേക്കു 5 മണിക്കു ഇറങ്ങും. വന്നപാടേ മുററങ്ങളെല്ലാം ചുററിനടന്നു നോക്കും. ശരിയായി പ്രവൃത്തിക്കാത്തവരുടെ അല്പശമ്പളം മേലത്തെ വരിയിലുമാകും. അതു കാരണം അച്ചിമാരെല്ലാം ഏഴരക്കോഴിയുടെ കൂവു് ശ്രദ്ധിച്ചുകൊണ്ടാണു് കിടന്നുറങ്ങുന്നതു്. ചിലപ്പോൾ നേരം വെളുത്തുപോയെന്നു കരുതി പാതിരാത്രിക്കു പുറപ്പെടുന്നവരും ഈ കൂട്ടത്തിൽ കുറച്ചല്ല. ഭൂതത്തിനേയോ പ്രേതങ്ങളേയോ ഒന്നും തന്നെ കുറുപ്പച്ചന്റെ ചൂരൽ വടിയുടെ ചൂടും ദാരിദ്ര്യവുംഭയപ്പെടാറില്ല.

പുറക്കാട്ടു ദേശത്തു തണ്ടാൻ പത്മനാഭന്റെ വീട്ടിൽ ഒരു പ്രേതോച്ചാടനത്തിനു പോയ കുഞ്ഞൻകണിയാർക്കു ഒരു വമ്പുരിപ്പണ്ടാരത്തെ അടക്കാൻ കൂടി പോകേണ്ടതായി വന്നു. ധനുമാസത്തിലെ വലിയ മഞ്ഞു്; കറുത്തവാവും ചൊവ്വാഴ്ചയും; സംഗതികൾ എല്ലാം കഴിഞ്ഞപ്പോൾ പാതിരാത്രി കഴിഞ്ഞു. പലരുടേയും തടസ്സം പറച്ചിലിനേ വകയാക്കാതെ കൊട്ടക്കലേയ്ക്കു കണിയാർ യാത്രയായി.

„തനിച്ചു പോകേണ്ടച്ഛാ” എന്നായി തണ്ടാൻ.

„ഏയി, ഒരു ചുക്കുമില്ല. ഇതുപോലെ എത്ര കഴിഞ്ഞിരിക്കുന്നു. മുമ്പൊരിക്കൽ ഞാൻ വരുന്നതു പല്ലനേന്നു്; മുരുക്കേലി വളവു തിരിഞ്ഞപ്പോളുണ്ടല്ലോ ഒരു കറുത്ത പട്ടി മുമ്പിൽ; ഒരാനയോളം വളൎന്നു കഴിഞ്ഞു. കൊട്ടത്തു ഈ വടിക്കു ഒരടി—ഹോ! ആ പ്രദേശത്തെല്ലാം തീ തന്നെ തീയു്......പിന്നെ ഇതേവരെ ഞാൻ അതിനെ കണ്ടിട്ടില്ല.

ഇങ്ങനെ വീരവാദങ്ങൾ തട്ടിവിക്കിയെങ്കിലും കുഞ്ഞനു പരമാൎത്ഥത്തിൽ ഭയമുണ്ടു്. മന്ത്രവാദിപേടിച്ചു തനിയേ പോയില്ല എന്നു പറയുന്നതു കുറവാണെന്നു കരുതി, കണിയാർ നടന്നു നടന്നു അശ്വിൻകോയിക്കൽ നടയിലെത്തി—കൈയിൽ മന്ത്രവാദത്തിനും പണ്ടാരമടക്കലിനും കിട്ടിയ ഒരുക്കുകളുമുണ്ടു്. കോടിമുണ്ടിനകത്തു വറ, എറിതേങ്ങാ, തേങ്ങാമുറി, മഞ്ഞളു്, അരി, നെല്ലു്, ഇവ കെട്ടി തലയിൽ വച്ചിരിക്കയാണു്. ഇടത്തു കൈയിൽ രണ്ടു പത്തകോഴിയും വലതുകൈയിൽ കിണറുവട്ടമുള്ള തന്റെ ഓലക്കുടയും ഭദ്രമായി പിടിച്ചിട്ടുണ്ടു്. വഴിക്കു് ഒന്നുരണ്ടിടത്തു ചുടുകാടുകൾ ഉള്ളയിടത്തെത്തുമ്പോൾ സാധു ഒന്നു് വട്ടംപിടിച്ചു പുറകോട്ടു തിരിഞ്ഞുനോക്കുന്നുണ്ടു്. മന്ത്രവാദം കഴിഞ്ഞു പോകുന്ന മാന്ത്രികവീരന്മാരെ ചെകുത്താന്മാർ അനുഗമിക്കുമെന്നും തരം കിട്ടിയാൽ അകപ്പെടുത്തുമെന്നും കണിയാർ കേട്ടിട്ടുമുണ്ടു്: ചുററുംപററും നോക്കി നല്ല നിശ്ചയം വരുത്തി മൂപ്പർ നടക്കയാണു്. നെഞ്ചിടി, കൂടെ വല്ലവരും ഉണ്ടായിരുന്നെങ്കിൽ കേൾക്കാമായിരുന്നു. ഇങ്ങനെ തിരിഞ്ഞുതിരിഞ്ഞു നോക്കിയും നടന്നും ഒരു കണക്കിനു് കൊട്ട

കൽനിന്നും ഒന്നരണ്ടു വിളിപ്പാടു വടക്കുള്ള കാറാടിക്കുളത്തിന്റെ വടക്കെപടിഞ്ഞാറെ മൂലയ്ക്ക് എത്തി. നല്ലഇരുട്ട്. നാട്ടുവെളിച്ചംകൊണ്ടു് ദൂരെ വല്ലവരും വന്നാൽ കാണാൻ തരമുണ്ടു്. എന്നാൽ "കാറാടി"ക്കുളം, ചെകിത്താൻമാരുടെ പ്രബലസങ്കേതമെന്നു പ്രസിദ്ധി സിദ്ധിച്ച ഒരു വല്ലാത്ത കോണാണു്. അവിടെ ഞൊലി, മുറിവാളൻ, പണ്ടാരമറുതാ ഇവ പലപ്പോഴും പലരേയും അകപ്പെടുത്താൻ ഓടിച്ചിട്ടുണ്ടു്. ഇസ്ഥലത്താണു് അസമയത്തു താൻ ചത്തകോഴി മുതലായ അശുദ്ധപദാൎത്ഥങ്ങളുമായി നില്ക്കുന്നതെന്നുള്ള വിചാരം കണിയാരെ എന്തെന്നില്ലാത്ത ഒരു വികാരപാരവശ്യത്തിൽ വലിച്ചുപിടിച്ചിട്ടുകഴിഞ്ഞു. ഒരടി നീങ്ങുന്നില്ല. ക്രമൻ മൂളുന്നതും മണ്ഡൂകങ്ങൾ ആൎത്തുഘോഷിക്കുന്നതും കൊത്തിച്ചൂട്ടുവന്റെ നെട്ടവിളികളും ആ സ്ഥലത്തിന്റെ ഒരു പ്രത്യേകതയാണു്. കണ്ണു നല്ലപോലെ . തെളിച്ചുനോക്കയാണു്. "തമ്പുരാൻ പറഞ്ഞതു കേട്ടിരുന്നുവെങ്കിൽ ഇത്ര വിഷമിക്കേണ്ടായിരുന്നു, എന്നു "ഒരിത്തും" ഈ ദുർഘടസ്ഥലം കഴിഞ്ഞു് വീടെത്തിയാൽ മതി എന്നു് "ഒരത്തും" എങ്ങനെപോയിപ്പിഴയ്ക്കുണ്ടു എന്നു "ഒരത്തുമിത്തും" ആകപ്പാടെ കുഞ്ഞൻകണിയാർ ഒന്നമ്പരന്നാണു നടപ്പ്. "ഹിയ്യോ" എന്നൊരു നിലവിളിയും പുറകോട്ടൊരു പാച്ചിലും! അതാകിടക്കുന്നു കോഴിയും കുടയും ഭാണ്ഡക്കെട്ടും; ദൂരെച്ചെന്നു തിരിഞ്ഞു് വെപ്രാളത്തോടെ മടിയിൽനിന്നും പിച്ചാത്തി എടുത്തു ജപിച്ചു പിടിവരെ നിലത്തേയ്ക്കൊരിറക്ക്; "അവിടേനില്ക്കു്. ആങ്ഹാ! അത്രയ്ക്കായോ!" എന്നൊരു ശാസന. നോക്കിയപ്പോൾ, തന്റെ പിടിയിൽ അകപ്പെടാതെയാണു കാണുന്നതു്. അടിമുടിവരെ മുഴുവൻ മൂടിപ്പുതച്ചു കൈരണ്ടുംചേൎത്തു മാറോടണച്ചു വലത്തെ തോളുത്തു വച്ചു് അതാവരുന്ന ആ സ്വരൂപം കണിയാരുടെവണ്ണനയിൽ ഉൾപ്പെട്ട ഒരു പണ്ടാര മറുതാ അല്ലാതെ പിന്നെന്താണു്? പിച്ചാത്തി കുത്തിയിറക്കി ബന്ധനം നടത്തിയതു് പുല്ലുപോലെ ബഹുമാനിച്ചുകൊണ്ടു് ആ രൂപം അടുത്തടുത്തു തന്നെ വരുന്നു. വീരൻ കുഞ്ഞൻ പിച്ചാത്തിയും ഊരിക്കൊണ്ടു് പറപറാന്നു് വന്നവഴിയേ വീണ്ടും ധൈര്യം പിടിച്ചു നാരായം ജപിച്ചുതാഴ്ത്തി. മറുതായുണ്ടോ ഇതു വല്ലതും ഗണിക്കുന്നു!! മുമ്പോട്ടു തന്നെ; ഒരു മാററവുമില്ല. അടുത്തവേലിക്കെട്ടിനകത്തേയ്ക്കു കണിയാർ ഒരു ഉരുണ്ടുകേററം. ചടപട തുടിനോ എന്നൊരു വീഴ്ച. "അയ്യോ" എന്നൊരട്ടഹാസം!

മാടത്തിൽ കിടന്നുറങ്ങിയ കിഴവൻ രാമമ്മാവൻ ചൂട്ടും കൊളുത്തി വടിയും എടുത്തു ഓടിക്കിതച്ചു എത്തി നോക്കുന്നു. സർവാംഗം കീറിപ്പറിഞ്ഞു ചോരയും ഒലിച്ചു കിടക്കുന്നു കണിയാൻ കുഞ്ഞൻ. മുണ്ടുമില്ല. കോണകോമില്ല. നിൎമ്മാണം!! വെട്ടവും ചൂട്ടും മററും കണ്ടു വഴിക്കുനിന്നുകൊണ്ടു് എന്തോന്നാ! രാമപ്പോപ്പേ!! പൈക്കേറിയോ, എല്ലാം തിന്നോ, ദ്രോഹികൾ, രാത്രിയിൽ പൈക്കളെ കെട്ടുന്നില്ല—" എന്നു് ചോദ്യവും ഉത്തരവുമായി ചൂലും പിടിച്ചു കൊണ്ടു നില്ക്കുന്നു അടിച്ചുതളിക്കാറി കാളി വല്യമ്മ. ചെവി കേൾക്കാൻ മേലാത്ത കാളി അമ്മ പയ്യെ വേലിക്കകത്തേക്കു നോക്കിയപ്പോൾ ബോധം വീണു് എണീററിരുന്നു മുണ്ടും മററും തപ്പി എടുക്കുന്ന കുഞ്ഞൻകണിയാരെയാണു കണ്ടതു്. ചൂട്ടും തെളിച്ചു രാമമ്മാവനും അടുത്തു നില്ക്കുന്നു. പിന്നെയും കാളിയമ്മ തുടൎന്നു. "എന്തു്? നേരം വെളുത്തെന്നു വിചാരിച്ചു അമ്പലത്തിലേക്കു പുറപ്പെട്ടതാണു്. നേരം എന്തായി.

രാമമ്മാവൻ—പത്തു വെളുപ്പുകാണും

വല്യമ്മ—കൊള്ളാം നല്ല ശിക്ഷയായി.

കണി—എന്റെ തമ്പ്രാട്ടീ! ഇങ്ങനെ ആരേയും അകപ്പെടുത്തരുതെ!! നല്ല ശിക്ഷയായതു് അടിയനാണു്—" കാൎയ്യമെല്ലാം കേട്ടു ഉറക്കെച്ചിരിച്ചുകൊണ്ടു് രാമൻമാമ്മൻ പറയുകയാണു് കൊള്ളാം കൊള്ളാം "കുടുവായെ കിടുവാപിടിച്ചു"

---

# സാഹിത്യരംഗം

## ദിവ്യരാഗം.

പട്ടം, N. ഗോപാലൻനായർ, B. A., B. L.,

താരകപ്പൂക്കളെ തുന്നിപ്പിടിപ്പിച്ച
ചാരുനീരാളം പുതച്ചുനിശീഥിനി.
ആയതിൻ ദിവ്യപ്രകാശം പുലരിത-
ന്നാഭയിൽ മന്ദമലിഞ്ഞു മാഞ്ഞീടവേ;
കുഞ്ഞലക്കൈകളാലമ്പിളിക്കുമ്പിനെ
ആഞ്ഞുപുൽകീടാൻ തുനിഞ്ഞ തരംഗിണി
അന്ധകാരത്തിൻ കരിനിഴൽ കോട്ടയിൽ
ഹന്ത! തട്ടിത്താണുമൂർഛിച്ചുവീഴവേ:
നീഹാരശീകരവാഹിയായ് തൻശോക-
ഗീതം മുഴക്കുന്ന മാലേയമാരുതൻ
മന്നിന്റെ പൂവുടയാടയിലാർദ്രനായ്
കണ്ണുനീർധാര ചൊരിഞ്ഞിടും വേളയിൽ;
പല്ലവത്തൊട്ടിലിലാട്ടും കലികത-
ന്നുള്ളിൽ സുഗന്ധമുറങ്ങിക്കിടക്കവേ;
മഞ്ഞലമൂടിയ പച്ചിലക്കാട്ടുകൾ
മഞ്ജുളകാന്തിയിൽ നീരാടി നിൽക്കവേ;
ഇന്നലെരാവിലീസ്ഥലിക്കു പാറാവു-
നിന്നവാർതിങ്കൾ മയങ്ങി മാഞ്ഞീടവേ,
മായികാ വർണ്ണമോലും തൽക്കരങ്ങളാൽ
ഛായങ്ങൾ ചാലിച്ചുവാനിൻ തെളിമയിൽ
ചിത്രങ്ങൾ വീണ്ടും രചിക്കാൻ പുലരിതൻ
ചിത്രകാരൻ പൂർവ്വദിക്കിലെത്തീടവേ;
വിശ്വപ്രകൃതിയിലെങ്ങുമെങ്ങും നവ
നിസ്തുലശ്രീവിലാസം വഴിഞ്ഞീടവേ,
നിർദ്ധനഞാൻ, വന്നുചേർന്നിതെൻനിഷ്ഫല-
സ്വപ്നങ്ങളുമായി, ദേവ, നിൻ സീമനി,

രത്നജാലങ്ങൾക്കു ലജ്ജയേല്പുമാറു
രക്താഭകോലുന്നനിൻ ചേവടികളിൽ
അർപ്പണം ചെയ്യുഞാൻ രാഗവിവശയായ്
മൽപ്രഭോ! നാലഞ്ചുകണ്ണീർ കണികകൾ.
ലജ്ജാവിനമ്രയാമെൻ കണ്ണിണകൾനിൻ
മുഗ്ദ്ധാനനം തൃഷ്ണയാൻററ നോക്കവേ;
ദേവ, നീ,യെന്നിലർപ്പിച്ചനോട്ടം ഭവൽ-
സ്നേഹരാജ്യത്തിലെ റാണിയായ് തീർത്തുമേ.
ആ സുവർണ്ണസ്വപ്നദർശനം മാഞ്ഞിതു
ഹാ! കാലമെത്രയുഗങ്ങൾ കഴിഞ്ഞുപോയ്.

എന്നാത്മനായകാ, നിശ്ശൂന്യതയിങ്ക-
ലിന്നകറാണിയായ് രാജിച്ചിടുന്നുഞാൻ.
നിത്യവും മുക്താഫലങ്ങൾ ചൊരിഞ്ഞിന്നു-
രിക്തമാകയെൻ നേത്രസമ്പത്തഖിലവും.
ജീവിതക്കൈത്തിരി കത്തിച്ചുനിൻ ദിവ്യ-
ദേവാലയത്തിൽ വിളക്കുവയ്ക്കുന്നുഞാൻ.
പൊന്തിവന്നീടും ചുടുനെടുവീർപ്പുകൾ
ചുണ്ടിനാൽ നിത്യമമർത്തി വയ്ക്കുന്നുഞാൻ.
രാഗാർദ്രമാമീവ്രണിതമനസ്സിന്റെ
ശോകമാണിന്നെനിക്കുള്ള ആശ്വാസവും.
എങ്കിലു,മെൻ ദീപനാളം പൊലികിലും
സങ്കടമില്ലെനിക്കെന്നാത്മനായകാ.
എല്ലാമൊടുങ്ങിയെന്നാലുമൊടുവിലീ-
യല്ലിൽനിൻ സ്നേഹസാമ്രാജ്യം വിലസിടും.
ആശ്വാസമുണ്ടെനിക്കതിലും ദേവ, നിൻ-
ശാശ്വതസ്നേഹം കൊതിപ്പവളാണു ഞാൻ.

---

# ആഭരണങ്ങൾ

(ക്ഷമാപണസഹിതം)

(ശൂരനാട്ട കുഞ്ഞൻപിള്ള, എം. എ.)

പഴയ ചില മോശക്കാരായ കവികളെക്കാൾ ഉപദ്രവകരമായ ഒരു ദുസ്വഭാവമാണ് അലങ്കരണവിഷയത്തിൽ ചില സ്ത്രീകൾ കൈക്കൊള്ളുന്നത്. കുറഞ്ഞപക്ഷം ഒരു അലങ്കാരമെങ്കിലും ഇല്ലാത്ത നാല്പാദം കവിതയല്ലെന്നുകരുതി വെറും കഥയില്ലായ്മ എഴുതിച്ചേർത്ത പദ്യപ്രബന്ധങ്ങൾ നമ്മൾക്കെല്ലാം നല്ല പരിചയമാണ്. ഒരു ഉപമ വേണം—അതു് എങ്ങനെ ഇരുന്നാലും വേണ്ടതില്ല—അതായതു സുന്ദരിയുടെ മുഖം എന്നുപറഞ്ഞാൽ ഉടൻ അതു് എങ്ങനെ ഇരുന്നു എന്നു പറയണമെന്നു് ഒരു സുഖക്കേട് കവിയെ പിടിപെടുകയായി:—അദ്ദേഹം പറയും ആ മുഖം ചന്ദ്രനെപ്പോലെ ഇരിക്കുന്നുവെന്നു്; ഓട്ടുതളികപോലെയോ, ചീനപ്പിഞ്ഞാണംപോലെയോ, കാച്ചുപർപ്പടകംപോലെയോ, ഇരിക്കുന്നുവെന്നു പറഞ്ഞാലുമായി. എന്തു പറഞ്ഞാലും ഒരു അർത്ഥാന്തരന്യാസംവേണം; ഒന്നു സമർത്ഥിക്കാതെ വിടുന്നതെങ്ങനെയാണ്? ഹനുമാൻ ആഴി താണ്ടി; ആണ്ടവർക്ക് എന്താണു പ്രയാസം? ഈ ആണ്ടവരെ എന്തിനാണു ഇവിടെ പിടിച്ചുകൊണ്ടു വരുന്നതു്? ഒരു കാവ്യലിംഗംവേണം ഒരു ഉൽപ്രേക്ഷവേണം. ചിലപ്പോൾ കവിയുടെ പ്രതിഭാധനത്തിന്റെ കൂടുതൽ കാണിക്കുന്നതു് തന്റെ കവിതാകന്യകയ്ക്കു കൊടുക്കുന്ന അലങ്കാരരൂപത്തിലുള്ള സ്ത്രീധനംകൊണ്ടാണ്. അതായതു് പന്ത്രണ്ടു് അലങ്കാരങ്ങൾ സങ്കരമായിട്ടും, സംസൃഷ്ടിയായിട്ടും, വസ്തുവിൽനിന്നു ധ്വനിയായിട്ടും, രസധ്വനിയായിട്ടും, ശ്ലേഷമായിട്ടും, വക്രോക്തിയായിട്ടും ഒരു ശ്ലോകത്തിൽ നിബന്ധിച്ചു് ആ ശ്ലോകത്തെയും അതു വായിക്കുന്നവരെയും ഒരുമിച്ചു ശ്വാസംമുട്ടിക്കും. ഇന്നത്തെ കവികളെ ഈ സുഖക്കേട് അല്പം വിട്ടുമാറിയിരിക്കുന്നതു് ആശ്വാസകരമാണ്.

എന്നാൽ അവരെ വിട്ട സുഖക്കേട് നമ്മുടെ ചില സുന്ദരികളെയാണു പിടികൂടിയിരിക്കുന്നതെന്നു കാണുന്നു, സുന്ദരികളെമാത്രമല്ല അസുന്ദരികളിൽ പലരെയും കുറെയെങ്കിലും ആഭരണം കൂടാതെ സ്ത്രീത്വംപ്രകാശിക്കയില്ലെന്നും, പുഷ്ടിപ്പെടുകയില്ലെന്നും നല്ല വകതിരുവുള്ള സ്ത്രീകളിൽപലരുതന്നെയും കരുതുന്നതായിതോന്നുന്നു. കാതിൽ പൂക്കമ്മൽ, വജ്രങ്ങൾ പതിച്ചതാണെങ്കിൽ മെച്ചം. കഴുത്തിൽ കണ്ഠശരം; അഡ്യൽ, അതിലും കല്ലുകൾവേണം; മാലകൾ പലതരത്തിൽ, ഗോതമ്പു്, നക്ഷത്രം, ഡയമൺ, എന്നു പല പേരുകളിലും, അരയിൽ ഒഡ്യാണം, അതു് ഇന്നരീതിയിൽവേണമെന്നു് നിർബന്ധമുണ്ടു്. കൈയ്യിൽ വളകൾ, പിരിയൻവള, ഞൊറിയൻവള, തരിയൻവള, എന്നു കൗതുകകരമായ അനവധിപ്രകാരത്തിൽ. വളരെ ധനപുഷ്ടിയുള്ള കുലീനകളാണെങ്കിൽ കാലിൽ പാദസരം കൂടിവേണം വസ്ത്രങ്ങളുടെ കാര്യം ഇവിടെ പറയുന്നില്ല. ഇങ്ങനെ ഈശ്വരനും, നെയ്ത്തുകാരനും തട്ടാനും കൂടെ മോടിപിടിപ്പിച്ചാണ് ഒരു സ്ത്രീപൂർണ്ണസുന്ദരിയാകുന്നതു്.

വിശേഷപ്പെട്ട അവസരത്തിൽ ഒരു സ്ത്രീ കുറേ ധനവതിയായിരിക്കണം—ചമയുന്നതു കാണേണ്ടതാണ്. ഒരു അടിയന്തിരത്തിനോ ഉത്സവത്തിനോ പോകയാണെന്നു കരുതുക. ഓരോ അവയവവും അലങ്കരിക്കാൻ ഒരു നാഴിക വെച്ചുകൊള്ളുക. തലമുടിക്കുവേണ്ട നീളമില്ലെങ്കിൽ തിരുപ്പൻവച്ചു് 'കുന്തളഭാരം' നിർമ്മിക്കാനും, അളകങ്ങളെ ക്രമീകരിക്കാനും, മാലവച്ചു തിരുകി അലങ്കരിക്കാനും, പൊട്ടുതൊടാനും, അതു മാച്ചുമാച്ചു ശരിപ്പെടുത്താനും, കണ്ണിന്റെ അടിക്കു് അല്പം കരിയെഴുതാനും മുഖത്തു് പൗഡർഇട്ടു് വിളക്കാനും, കുറേനേരം ആകും. ഇതൊന്നും അരുതെന്നു വിരോധിക്കുന്നതായി ധരിക്കേണ്ട. ഉള്ളതുപറയുന്നതേയുള്ളു. പിന്നെയാണ് ആഭരണങ്ങൾ തിരിയുന്നതു്. വെള്ളക്കല്ലുവച്ച കമ്മലെടുത്തുനോക്കി പോരാന്നുകണ്ടു് തിരിച്ചുവയ്ക്കും, പിന്നീടു് ചുവന്നകല്ലു

വച്ചതു് എടുക്കും. ഇങ്ങനെ ഓരോന്നും തിരിയും. പല വിധത്തിലുള്ള മോതിരം ഇട്ടു ഭംഗിനോക്കും. ഓരോന്നും ഊരും. പിന്നീടും അണിയും അടുത്തുനില്ക്കുന്നവരോടു് അഭിപ്രായം ചോദിക്കും. മാല എത്രയിട്ടാലും പോരാ. വള എത്രജോടി ആയാലും മതിവരികയില്ല. സാരിയുടെനിറം ഒന്നും പിടിക്കയില്ല. മഞ്ഞ സാരിയെടുക്കുമ്പോൾ റോസ്‌നിറം വേണമെന്നുതോന്നും. ജംബറിൻെറനിറം "കാഫി"യാണെങ്കിൽ കൊള്ളാമെന്നുകണ്ടു് പുടവയും വീതിയിൽകസവുള്ള നേര്യതുമാകാമെന്നുവയ്ക്കും. പലരും വരുന്നിടത്തുസാരിതന്നെ വേണമെന്നു് ആലോചിച്ചു പിന്നെയും പട്ടുസാരിയും കസവു ജംബറും എടുക്കും. കാതിൽകിടന്നു വിറയ്ക്കുന്നവൈരക്കുണുക്കുകൂടാതെ ഒരിക്കലും അണിയൽ പൂർത്തിയാകയില്ല. കണ്ണാടിയിൽ നൂറുവട്ടം നോക്കാതെ വിധാനം മുഴുവിക്കയുമില്ല. ഞൊറിയലിൻെറകിടപ്പു്, കസവിൻെറ വിളക്കം, ചാന്തിട്ടതിൻെറ ചന്തം, ആഭരണം ഇട്ടിരിക്കുന്നരീതി, മാല തിരുകിയവിധം, മോതിരത്തിൻെറ കല്ലുകളുടെ തിളക്കം, ഒഢ്യാണംഇട്ടമോടി എന്നിവയെല്ലാം തൃപ്തിയായാൽ വസ്ത്രങ്ങളിൽ കുറേ സുഗന്ധദ്രവ്യങ്ങൾ പുരട്ടി മതിയാക്കും. പിന്നെ കൂട്ടത്തിൽചെന്നാൽ തൻെറ ആഭരണങ്ങളെയെല്ലാം മററുള്ളവർ വേണ്ടപോലെ പരിശോധിക്കുന്നുണ്ടോ, തൻെറ സാരിയുടെ നിറത്തെപ്പററി ആരെല്ലാം പുകഴ്ത്തുന്നുണ്ടു്, തൻെറ സൗഭാഗ്യത്തിൽ ആരെല്ലാം തപിക്കുന്നു എന്നൊക്കെയായി ശ്രദ്ധ. ഈ ആഭരണകലയും അതിൻെറ ശാസ്ത്രവും വളരെ ഗഹനവിഷയങ്ങളാണു്. അതു വെറും സാധാരണക്കാക്കു് വശമാകാറില്ല. വളരെ ഗാഢമായി ഉപാസിക്കുന്നവരെ മാത്രമേ ആ കലാദേവത വേണ്ടപോലെ കടാക്ഷിക്കാറുള്ളു.

ഇക്കൂട്ടരെ സംബന്ധിച്ചിടത്തോളം ഇതൊരു വെറും വിനോദകലമാത്രമേ ആകുന്നുള്ളുവെങ്കിലും ഇതിനുവേറൊരു വശവുംകൂടെയുണ്ടു്. അവരുടെ വിനോദകല ഇവയുണ്ടാക്കിക്കൊടുക്കേണ്ട ആളുകൾക്കു് ഒരു വിഷാദവിഷയമാണു്. വളരെ മോടിയായ ഒരു വിരുന്നിനുപോയിട്ടു് ആഭരണകലാവിചക്ഷണയായ ഒരു മഹതി തിരിച്ചുവന്നാൽ പിന്നെ കുറേക്കാലത്തേക്കു് അവരുടെ ഗൃഹസദസ്സു് ആഭരണകലാപ്രസംഗപരമ്പരകൊണ്ടു മുഖരിതമാകും. ആ വിഷയത്തിൽ അവരുടെ സൂക്ഷ്മമായ ഗവേഷണങ്ങൾ സാമാന്യന്മാരെ വിസ്മയിപ്പിക്കും. വിരുന്നിനു് ഹാജരായ ഓരോ സ്ത്രീയുടെയും വേഷവിധാനത്തിൻെറ വളരെ സൂക്ഷ്മമായ ഒരു വിവരണം നവരസരുചിരമായ ഭാഷയിൽ അവർ സമർപ്പിക്കും. ഓരോരുത്തരും അണിഞ്ഞിരുന്ന വളകളുടെ എണ്ണം, മാലകളുടെ തരം, സാരികളുടെ നിറം എന്നിവയെപ്പററി പ്രസ്താവിക്കുന്ന വാക്‌ധോരണി ഇടയ്ക്കിടെ ഈർഷ്യാകുലമായ വിചാരഗതികൊണ്ടും, തനിക്കു് അതിൽ ചിലതില്ലെന്നുള്ള ഖേദപ്രകടനം കൊണ്ടും വികാരപൂർണ്ണമായി കലാശിക്കും. ഭൃത്യവർഗ്ഗത്തോടും ബന്ധുക്കളോടും പറഞ്ഞു അരങ്ങേററം നടത്തിയാൽ ഭർത്താവായ ആ ഗൃഹകർത്താവിനോടു് ഈ പ്രസംഗം ആവർത്തിക്കയായി. സങ്കടപരിഹാരം വരുത്തുന്നതുവരെ പ്രാർത്ഥന, ഭീഷണി, നിരാഹാരസത്യഗ്രഹം, സിവിലാജ്ഞാലംഘനം, മററുള്ളിടങ്ങളിലെ കഥകളുമായി താരതമ്യകഥനം എന്നു തുടങ്ങിയ ആധുനികമായ നയോപായങ്ങളെല്ലാം അവർ നടത്തും. വളയെങ്കിൽ വള, മാലയെങ്കിൽ മാല, കുണുക്കെങ്കിൽ കുണുക്കു് ഉണ്ടായേ സാധിക്കൂ. ഗൃഹപ്രക്ഷോഭണത്തിൻെറ ഊക്കുകൊണ്ടും ഗൃഹത്തിലെ പൊതുജനാഭിപ്രായതീക്ഷ്ണതകൊണ്ടും പുത്തൻ ഗൃഹാവശ്യങ്ങൾക്കായി ഒരു ഋണബാധ്യതയ്ക്കു് ഉത്തരവാകുന്നു. അങ്ങനെ ആഭരണകാര്യവും നിറവേറുന്നു.

ആഭരണകലയുടെ ചരിത്രം വളരെ പ്രാചീനവും രസകരവുമാണു്. എന്നാൽ നമ്മുടെ പല പണ്ഡിതന്മാരും അക്കാര്യത്തിൽ കേവലം അജ്ഞന്മാരായിരിക്കുന്നതാണു് അത്ഭുതം.

ഈ വിഷയത്തെപ്പററിയുള്ള ഒരു ഇതിഹാസത്തിൽ ആഭരണം ആദ്യമായി ഉപയോഗിച്ചതു പുരുഷനാണു്. സ്ത്രീയല്ല, എന്നു ഖണ്ഡിതമായി പറഞ്ഞിരിക്കുന്നു. പുരുഷോത്തമനായ ശ്രീമഹാവിഷ്ണുവാണു് ആദ്യമായി ആഭരണം ഉണ്ടാക്കിയതെന്നും അദ്ദേഹം കൌസ്തുഭം കണ്ഠത്തിലണിഞ്ഞതാണു് ആഭരണകലയുടെ ഉല്പത്തിയെന്നും, ആ രത്നം തനിക്കുവേണമെന്നു് ലക്ഷ്മീദേവി കരഞ്ഞു പ്രാൎത്ഥിച്ചിട്ടു് കൊടുക്കാഞ്ഞിട്ടു് കുടിച്ചുചാകാൻ ദേവി പാല്ക്കടലിൽ മുങ്ങിയെന്നും, അവരെ വീണ്ടെടുക്കാനായിട്ടാണു് പാൽക്കടൽ കോരിവററിച്ചതെന്നും ആ ഇതിഹാസത്തിൽ വളരെ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. ലക്ഷ്മിയെ വീണ്ടെടുത്തുവെങ്കിലും വിഷ്ണുഭഗവാൻ കൌസ്തുഭം അവൾക്കു കൊടുത്തില്ല. വിഷ്ണുവിനോടുമുഷിഞ്ഞ ഭഗവതി ഭൎത്താവു് ഉറങ്ങുന്ന സമയം നോക്കി നാടോടെ വീടുകേറിയിറങ്ങി ആഭരണം ഉള്ള സ്ത്രീകളെ കൂട്ടിപ്പിടിച്ചു നടക്കയാണപോൽ. ഈ ഇതിഹാസം വാസ്തവമായിരിക്കാം. ലക്ഷ്മിയുടെ ശാപംകൊണ്ടാണു് പുരുഷന്മാൎക്കു് ആഭരണത്തിൽ വളരെ കൗതുകമില്ലാതെ ആയിത്തീൎന്നതെന്നുംകൂടെ പറഞ്ഞിരിക്കുന്നു. എങ്കിലും ഭാൎയ്യമാർ ആഗ്രഹിക്കുന്നതെല്ലാം ഒരു തടവുംകൂടാതെ ചെയ്തുകൊടുക്കുന്നവരും, അവരുടെ ആജ്ഞയിൽമാത്രം നില്ക്കുന്നവരുമായ പുരുഷന്മാരെ ദേവി ശാപമോക്ഷംകൊടുത്തു് അനുഗ്രഹിച്ചു. അത്തരം പുരുഷന്മാൎക്കും ആഭരണങ്ങൾ അണിയാം. ഭാൎയ്യയെ ലക്ഷ്മിയായി കരുതി പൂജിക്കുന്ന മഹാപുരുഷന്മാർ ഭാൎയ്യയുടെ ആഭരണങ്ങളെല്ലാമണിഞ്ഞു് രാത്രിയിൽ ഉറങ്ങിക്കൊള്ളാനും ദേവി സന്തുഷ്ടയായി അനുവദിച്ചു. ആഭരണം അധികവും സ്വൎണ്ണവും രത്നവുംകൊണ്ടു് നിൎമ്മിക്കാനുള്ള കാരണവും അതിൽ പറഞ്ഞിട്ടുണ്ടു്. വിഷ്ണുവിൻെറ പ്രീതിക്കു പാത്രീഭവിച്ച ഭൂമിയെന്ന ഭാൎയ്യയോടുള്ള അസൂയകൊണ്ടു് ആ ദേവിയെ ഒരു പാഠം പഠിപ്പിക്കണമെന്നു് ലക്ഷ്മി നിശ്ചയിച്ചു. ഭൂമിയുടെ വയററിൽ ഒളിച്ചുവച്ചിരിക്കുന്ന സ്വൎണ്ണവും രത്നവും പിളൎന്നു എടുത്താൽ ആഭരണമുണ്ടാക്കാമെന്നു് ആ ദേവി തൻെറ ഭക്തൎക്കു ഉപദേശിച്ചു. അങ്ങനെയാണു് യാതൊരു ഉപയോഗത്തിനും കൊള്ളരുതാത്ത മഞ്ഞമണ്ണും നിറമുള്ള കല്ലുകളും അമൂല്യസാധനങ്ങളായിത്തീൎന്നതു്. ലക്ഷ്മിയുടെ ഏഷണിയിൽ ഭ്രമിച്ചു് ഉപയോഗശൂന്യങ്ങളായ ഈ സാധനങ്ങളിൽ അത്യാസക്തി പ്രദൎശിപ്പിക്കുന്ന ആളുകളുടെ ബുദ്ധിഹീനതയോൎത്തു് ഉള്ളിൽ ചിരിച്ചുകൊണ്ടു വിഷ്ണു തിരിഞ്ഞുകിടന്നു് ഉറക്കവുമായി.

ഈ പുരാണത്തിൽ വിശ്വാസമില്ലാത്തവരും ഒരു കാൎയ്യം സമ്മതിക്കും. ആഭരണഭ്രമം ദേവതകൾക്കുമുള്ളതാണെന്നു്. ശിവനു് തലയോടുകൊണ്ടു് ഒരു മാല ധരിച്ചേ രസമുള്ളൂ. അദ്ദേഹത്തിനു തലയിൽ ചന്ദ്രനേയും കണ്ഠത്തിൽ പാമ്പുകളേയും അണിയണം. ഓരോ ദേവനും ദേവിക്കും വളരെ ആഭരണങ്ങളുണ്ടു്. പിശാചുകൾക്കും രാക്ഷസൎക്കും ഈ ആഭരണാസക്തി കുറവല്ല. താടക ആനകളെപ്പിടിച്ചു കൎണ്ണാഭരണമാക്കിയില്ലേ?

താടകയുടെ കൎണ്ണാഭരണത്തിൻെറ കഥ അസംബന്ധമെന്നോ? അല്ലല്ല; അതു് അസൗകൎയ്യമെന്നാണോ? അതു വികൃതമെന്നാണോ? അതുരണ്ടും സാരമില്ല. ഓരോകാലത്തും ഓരോ ആളും ആഭരണമെന്നു കരുതുന്ന കാൎയ്യങ്ങളെല്ലാം മറെറാരു കാലത്തും മറെറാരാൾക്കും ഇങ്ങനെ വികൃതമെന്നു തോന്നാം. അതുസാരമില്ല. പണ്ടു നമ്മുടെ സ്ത്രീകൾ കാതിൽ രണ്ടു ചേങ്കലപോലുള്ള സ്വൎണ്ണപ്പാളങ്ങൾ അണിഞ്ഞുപോന്നില്ലേ? വേലിചാടാതെ ചില പശുക്കളുടെ കഴുത്തിൽ കെട്ടിത്തൂക്കുന്ന കണ്ടൻതടിപോലുള്ള കൊണ്ടാ പണ്ടു സുന്ദരികളെല്ലാം കഴുത്തിലണിഞ്ഞുപോന്നില്ലേ? മൂക്കിൻെറ നടുപ്പാലവും, മേലത്തെ ചുണ്ടും, കാതിൻെറ നാനാഭാഗങ്ങളും തുളച്ചു ഭാരമേറിയ തൂക്കങ്ങൾ ധരിക്കാറില്ലേ? ജയിൽപ്പുള്ളികളുടെ കാലിലിടുന്നതിലും ഭാരംകൂടിയ തളകൾ കൈയ്യിലും കാലിലും അണിഞ്ഞുപോന്നില്ലേ? ഞാനീ

യിടയ്ക്ക് ഒരു വൃദ്ധഭക്തനെക്കണ്ടു. അദ്ദേഹം നൂറു രുദ്രാക്ഷങ്ങൾ പൊന്നുകൊണ്ടു പൊതിഞ്ഞ് ഭാരമേറിയ ഒരു മാലയായി കഴുത്തിൽ ധരിച്ചിരുന്നു. സ്യമന്തകം അണിഞ്ഞുകൊണ്ട് നായാട്ടിനുപോയ പ്രസേനന്റെ സന്തോഷം അദ്ദേഹത്തിനുണ്ടായിരുന്നു. സാധു. ഇത്ര ഭാരം ചുമക്കാൻ എന്തുപാപം ചെയ്തുവെന്നു ഞാൻ യഥാർത്ഥമായി സഹതപിച്ചു. ആ മാല ഒരു ചുമട്ടുകാരനെക്കൊണ്ട് എടുപ്പിക്കണമെങ്കിൽ ഒരു നാഴികയ്ക്കു രണ്ടുപണമെങ്കിലും കൂലികൊടുക്കണം. ജീവാന്ത്യംവരെ കൂലികൂടാതെ ഇതു ചുമക്കുന്ന വൃദ്ധന്റെ കഥയോ?

ഈയിടെ ഒരു ഫലിതക്കാരൻ ലോകത്തിലുള്ള 'റിസർവ്വ ബാങ്കുകൾ' ഏതെല്ലാമാണെന്നു ചോദിച്ചു. ഞാൻ ആ വിഷയത്തിൽ വളരെ അജ്ഞനാണെന്നും, ഇൻഡ്യയിലുള്ള ചില ബാങ്കുകൾ മാത്രമേ എനിക്ക് അറിവുള്ളൂ എന്നും സമാധാനം പറഞ്ഞു. അദ്ദേഹം ഗൗരവം വിടാതെ, "വിലാസവതികളായ ചില സ്ത്രീകളാണ് റിസർവ്വബാങ്കുകൾ" എന്ന് ഉത്തരം പറഞ്ഞു. അദ്ദേഹത്തിന്റെ അർത്ഥം അദ്ദേഹം തന്നെ വ്യാഖ്യാനിച്ചു. പലിശ കൂടാതെയും പ്രത്യേകം ഉപയോഗമൊന്നും നോക്കാതെയും വളരെ പൊന്നും രത്നങ്ങളും ഇവർ സ്വായത്തമാക്കിക്കൊണ്ടു കഴിയുന്നു. ലോകത്തിലുള്ള ധനത്തിന്റെ മുക്കാൽ ഭാഗവും ഇവരുടെ ശരീരത്തിൽ മാലയായും വളകളായും മററും കിടക്കയാണ്. ശേഷം കാൽ ഭാഗം കൊണ്ടുവേണം ലോകം പുലരാൻ. പിന്നെ ഇവിടെ പട്ടിണിയാണ് ദാരിദ്ര്യമാണ് എന്നു പറഞ്ഞതുകൊണ്ട് എന്താണു കഥ? ലോകത്തുള്ള ആഭരണമെല്ലാം കൊടുത്താൽ ധനവിഷയകമായ പീഡയെല്ലാം മാററിത്തരാമെന്നും അദ്ദേഹം ഏററു. എല്ലാവരും ഒരുമിച്ച് ആഭരണം ഉപേക്ഷിച്ചാൽ നിരുപയോഗമായ ഈ വസ്തുകൊണ്ടു പിന്നെന്തു പ്രയോജനമുണ്ട് എന്നു ഞാൻ സംശയം പ്രകടിപ്പിക്കാതെയിരുന്നില്ല. ഏതായാലും ആലോചിച്ചിട്ടു മറുപടി പറയാമെന്നു പറഞ്ഞിട്ടു ഞാൻ തിരിച്ചു പോന്നു.

# കവി

പാലാ ഗോപാലൻനായർ.

ഭാവനയാമെൻ മുരളിതന്നിൽ
കേവലാനന്ദസ്വരങ്ങളൂതി
ഏകാന്തസുന്ദരവീഥിയൂടെ
പോകുന്നു പോകുന്നു വൈണികൻ ഞാൻ

പൂങ്കൊടിത്തുമ്പിലെത്തുള്ളിപോലു-
മുള്ളതാനന്ദമെനിക്കുനൽകും
അന്തിമേഘത്തിന്റെ മൗനഗാന-
മെൻതനുരോമാഞ്ചപൂർണ്ണമാക്കും.
വിണ്ണിൽനിന്നുദ്ധവിചിത്രതകൾ
എണ്ണിച്ചിലപ്പോൾഞാൻ നിന്നിടുമ്പോൾ
"കഷ്ടമിക്കാഴ്ച്ചകൾ കൈവെടിഞ്ഞു
പൊട്ടിച്ചിരി"ക്കെന്നുകല്യപാട്ടും
ചുററിലും ജീവിതമാത്തിരമ്പി-
ച്ചുററിയടിച്ചു തിരിഞ്ഞിടുമ്പോൾ
ഒന്നിലുംചേരാതെ പോകയാംഞാൻ
പൊന്നി,ൻമുരളിയുമൂതിയൂതി

ഉണ്ടെന്റെ ജീവിതയാത്രയിലീ
രണ്ടുപേരെപ്പോഴും കൂട്ടുകാരായ്;
എന്തിനെന്നില്ലാത്ത പുഞ്ചിരികൾ;
ഒന്നിനുമല്ലാത്ത പാട്ടുപാടൽ.

വിസ്മരിച്ചീടുന്നതില്ല ഞാനെൻ
ഇമ്പമാം സംഗീതപാടവത്തെ
ഏതെങ്കിലുമിഷ്ടർക്കു നൽകാ-
നെൻപാട്ടിനാമെങ്കിലത്രയായി

എൻവഴിത്താരയിലെത്രയേറെ
സുന്ദരഹൃത്തുകളാവസിപ്പൂ
ഞാനറിയുന്നാമനങ്ങളെല്ലാം
ഗാനാത്മചൈതന്യ ബോധമുള്ളോർ

ജീവിതയാഥാർത്ഥ്യമർദ്ദനത്തി-
ലാകെമരവിച്ച ചേതനകൾ
വിശ്വാസരന്ധ്യം നുകർന്നതെല്ലാ-
ന്നാശ്വസിക്കാനായണഞ്ഞിടുമ്പോൾ,
മാനവലോകമനോജ്ഞതകൾ
ഞാനെൻമുരളിയിലൂതിടുന്നു.

മന്നിന്റെ പാതയിലൊത്തുചേരും
രണ്ടിളം ജീവിതകോരകങ്ങൾ
ഉൾക്കളപ്രേമം വചസ്സുകളാ-

യുഗ്ഗളിപ്പിക്കാൻ കഴങ്ങിട്ടമ്പോൾ,
ഒളയവക്കായൊരു പ്രേമഗാന-
മാലപിപ്പാനാരും വേണ്ടതയെന്നോ?

ആകെനൈരാശ്യം കവരുകയാൽ
മൂകമായ്ത്തീൎന്ന വിചിന്തനങ്ങൾ
ഒട്ടറെ യാമത്തിൽ പ്രതീക്ഷകളാൽ
മൊട്ടിട്ടുനിൽക്കും വിഭാവനകൾ-
എല്ലാമാരാഗസുധാരസത്തിൻ
നിൎല്ലീനമാകാൻ കൊതിച്ചിട്ടുന്നു
ആനന്ദഗാനങ്ങളാസ്വാദിക്കാ-
നാണവയ്ക്കുള്ള മഹാഭിലാഷം
അങ്ങതിലൊന്നിന്നൊരൊററമാത്ര-
യെങ്കിലുമെൻ പാട്ടുതകുമെങ്കിൽ
ജ്ജല്പതിന്നീ കൃതാൎത്ഥതയീ-
പ്പുല്ലാങ്കുഴൽ വിളിക്കാരനൊന്നും.

---

# ശകുനപ്പിഴ

## വെണ്ണിക്കുളം ഗോപാലക്കുറുപ്പ്

പൊന്നും ചിങ്ങമാസം ഒന്നാംതീയതി; ഉച്ചയ്ക്കു ഊണും കഴിഞ്ഞു് ഞാൻ ഉദ്യോഗസ്ഥലത്തേക്കു് പുറപ്പെട്ടു.

"എണ്ണ വേണമോ എണ്ണ."

ഇങ്ങനെ വിളിച്ചുചോദിച്ചുകൊണ്ടു്, കറുത്തുതടിച്ച ഒരു കുടവയറൻ ചെട്ടിയാർ നിരത്തിൽക്കൂടി മൂക്കിനു നേരെവരുന്നു. ശകുനം വിശേഷമായി!

എനിക്കു്, അയാളുടെ നേരെ അല്പം വിരോധംതന്നെ തോന്നി. എന്നാൽ നിരത്തിൽ കൂടി നടക്കാനുള്ള അവകാശം എനിക്കും അയാൾക്കും തുല്യമാണല്ലോ എന്നോൎത്തു് അടങ്ങി. എങ്കിലും ഞാൻ പടിയിറങ്ങിയ പാകത്തിനു് അയാൾ എന്തിനു വന്നുകൂടി? അല്ലെങ്കിൽ, നേരം നോക്കിനോക്കി ഞാൻ അയാളുടെ മുമ്പിൽ എന്തിനു ചെന്നുചാടി? "ഭവിതവ്യം ഭവത്യേവ."

വണ്ടിക്കുവേണ്ടി കാത്തുനിൽക്കാൻ എനിക്കു മനസ്സില്ല! അങ്ങനെയാണു് എന്നോട്ടുകളിച്ചാൽ!— ചെട്ടിയാരോടുള്ള വിരോധം വണ്ടിക്കാരുടെ നേരേപകന്നു.

വെയിലിന്റെ ചൂടേററു ശരീരമാകെ വിയൎത്തു കുപ്പായം നനയുന്നതുവരെ മുറുകി നടന്നു. പിന്നെ ഗതി വേഗം നിലച്ചു. "വണ്ടി വന്നെങ്കിലോ" എന്നായി വിചാരം.

സമയംകഴിഞ്ഞിട്ടും വണ്ടിവരാൻ ഭാവമില്ല. എതിരേവന്ന ഒരാളിനോടു കാരണം അന്വേഷിച്ചതിൽ, ആ മനുഷ്യൻ ഈരാററുപേട്ടക്കാരനാണെന്നു പറഞ്ഞു് ഒഴിഞ്ഞുകളഞ്ഞു.

നടന്നുനടന്നു നാലാമത്തെ നാഴികക്കല്ലു കഴിഞ്ഞപ്പോൾ പുറകിൽ വണ്ടിയുടെശബ്ദം കേട്ടു. ആശ്വാസമായി. പക്ഷേ, അടയാളം കാണിച്ചിട്ടും വണ്ടിനിൎത്തിയില്ല. കാരണം സ്പഷ്ടം. ഒരു പോലീസ് ഇൻസ്പെക്ടർ മുന്നരങ്ങിൽ സ്ഥലംപിടിച്ചിരിക്കുന്നു.

നാട്ടുവണ്ടിയും സൎക്കാർവണ്ടിയും തമ്മിലുള്ള ഭേദം! ഒരിക്കൽ ഞാൻ കയറിയിരുന്ന സൎക്കാർവണ്ടിയിലെ കമ്പിയിൽ ഒരു ഇൻസ്പെക്ടർ കൊല്ലംമുതൽ കോട്ടയംവരെ തൂങ്ങിനിന്നു വിഷമിച്ചതു എന്റെ കണ്ണുകൊണ്ടു കണ്ടതാണു്.

ഒരു നെട്ടുവീൎപ്പോടുകൂടി പിന്നെയും നടന്നുതുടങ്ങി. രണ്ടാമത്തും ഒരു ഇരമ്പൽകേട്ടു. അതിവേഗത്തിൽ പാഞ്ഞുവന്ന ഒരു പ്ളഷർ കാർ എന്റെമുമ്പിൽ കടന്നപ്പോൾ പെട്ടെന്നു് നിന്നു. അതിനുള്ളിൽനിന്നു ആരോ എന്റെ നേരെ ആംഗ്യം കാണിച്ചു. ഞാൻ സൂക്ഷിച്ചു നോക്കി. ബാരിസ്റ്റർ രത്നാകരമേനോൻ. ഞങ്ങൾ തമ്മിൽ ഒരു നേരിയ പരിചയമുണ്ടു്. അത്രമാത്രം.

"വണ്ടികിട്ടാതെ വിഷമിക്കുകയാണു്. അല്ലേ?" അദ്ദേഹം ചോദിച്ചു.

ഞാൻ—ഉവ്വു്.

ബാരിസ്റ്റർ—ഇതിൽ സ്ഥലമുണ്ടല്ലോ. കയറിയിരിക്കു ഞാൻ കയറിയിരുന്നു. നോക്കണം, എന്റെ ഒരു ഭാഗ്യം! ഇൻസ്പെക്ടർ ഉപദ്രവിച്ചാൽ ബാരിസ്റ്റർ രക്ഷിക്കും.

"അപ്പോൾ എങ്ങോട്ടേക്കാണ്?" ബാരിസ്റ്റർ അന്വേഷിച്ചു.

ഞാൻ—ഞാൻ————————യ്ക്കാണ്

ബാരി—എന്നാൽ ഒരു പിശകുപററി. ക്ഷമിക്കണേ. ഞാനിപ്പോൾ———ക്കാണ് നേരത്തെ ചോദിക്കാൻ വിട്ടുപോയി. എന്നാൽ പിന്നെകാണാം. ഡ്രൈവർ! വണ്ടിനിത്തു.

ഒരു പച്ചച്ചിരിയോടുകൂടി ഞാൻ താഴെ ഇറങ്ങി. ബ്ളീച്ച് നമ്പർ 1.

ഞാൻ നാലുപാടും നോക്കി. ഈ മാനക്കേടിന് ആരാണുത്തരവാദി? ഞാനല്ല; ബാരിസ്റ്ററുമല്ല

മൂന്നാമത്തെ വണ്ടി തെററിയില്ല. അതു്, ഒരു മണിക്കൂറിനുള്ളിൽ എന്നെ, എന്റെ ഉദ്യോഗസ്ഥലത്തെ പ്രധാനകവലയിലെത്തിച്ചു. അവിടെ നിന്നു പിന്നെയും രണ്ടു നാഴികദൂരം നടന്നാലേ വാസസ്ഥലത്തു ചെന്നു ചേരുകയുള്ളു.

വഴിവക്കത്തുള്ള ഒരു കടയിൽ കയറി ഞാൻ സായാഹ്നപത്രം വായിച്ചു കൊണ്ടിരുന്നപ്പോൾ തപാൽ ശിപായി അവിടെ എത്തി. അയാൾ പറഞ്ഞു.

"നിങ്ങൾക്ക് ഒരു മണിയാർഡർ വന്നിട്ടുണ്ട്."

ഞാൻ—എത്ര ഉറുപ്പിക?

ശിപാ—നൂററിഅമ്പതാണെന്നു തോന്നുന്നു.

ഞാൻ ഒരു മണിയാർഡർ കാത്തിരിക്കുവാൻ തുടങ്ങിയിട്ടു രണ്ടുമാസമായി. ഇപ്പോഴെങ്കിലും കിട്ടിയല്ലോ എന്നു സന്തോഷിച്ചു.

അയാൾ ഫാറം എടുത്തു തന്നു. അതു നോക്കിയശേഷം ഇടറിയ സ്വരത്തിൽ ഞാൻ പറഞ്ഞു.

"ഇതു് എനിക്കല്ല. പേരിന്റെ സാമ്യം കൊണ്ടു് നിങ്ങൾ തെററിദ്ധരിച്ചു. ഈ മേൽവിലാസക്കാരൻ ദേവസ്വം മാനേജരാണ്." ഞാൻ ഫാറം മടക്കിക്കൊടുത്തു. ബ്ളീച്ച് നമ്പർ 2.

വലിയ തിരക്കില്ലാത്ത ഒരു ഇടവഴിയിലൂടെ ഞാൻ വീട്ടിലേയ്ക്കു തിരിച്ചു. നേരം എരിഞ്ഞടങ്ങുവാൻ തുടങ്ങുന്നു. കുറെ അകലെ എന്റെ മുമ്പിൽ, ഒരു സ്ത്രീ നടന്നു പോകുന്നുണ്ടായിരുന്നു. ആ യുവതി, അഞ്ചൽത്തുറയിലോ മറേറാ ജോലിയുള്ള ഒരു ലേഡിക്ലാർക്കാണെന്നു ഞാൻ മനസ്സിലാക്കിയിരുന്നു. തിരുവിതാംകൂറിലെ കാക്കാത്തിമാരിൽനിന്നു ആദ്യമായി സ്കൂൾഫൈനൽ പരീക്ഷ പാസായതിനാൽ ഉദ്യോഗത്തിൽ നിയമിച്ചതാണെന്നും കേട്ടിരുന്നു. ഗതിവേഗംകൊണ്ടു ഞാൻ ക്രമേണ ആ യുവതിയുടെ ഒപ്പമെത്തി മുമ്പിൽ കടക്കാൻ ഭാവിച്ചപ്പോൾ എന്റെ ഒരു പഴയ പരിചയക്കാരൻ വാധ്യാർ എതിരേ വന്നു. അദ്ദേഹം ആത്മാർത്ഥമായ ഒരു പുഞ്ചിരിയോടുകൂടി കുശലപ്രശ്നം ആരംഭിച്ചു.

"അല്ലാ! രണ്ടുപേരും കൂടി എവിടെപ്പോയിരുന്നു? നിങ്ങളെ ഒരുമിച്ചൊന്നു കാണാൻ എത്രകൊതിച്ചിട്ടുണ്ടെന്നോ? ഇന്നേ സാധിച്ചുള്ളു. വിവാഹത്തിനുപോലും എന്നെ ഒന്നു ക്ഷണിച്ചില്ല! ഇരിക്കട്ടെ. ഇപ്പോൾ സന്തോഷമായി."

നല്ല സന്തോഷം! ആ ശുദ്ധഗതിക്കാരൻ എന്നെ കുരുക്കിയ കുരുക്ക്! ആ യുവതി സാരിയുടെ തുമ്പുകൊണ്ടു ചിരി അമർത്തി, തിരിഞ്ഞു നോക്കാതെ നടന്നുപോയി. ബ്ളീച്ച് നമ്പർ 3.

വാസ്തവം പറഞ്ഞു വാധ്യാരെ യാത്രയാക്കാൻ അരമണിക്കൂർ വേണ്ടിവന്നു. പിന്നീടാണ് എനിക്കു ചിരി വന്നതു്. സന്ധ്യകഴിഞ്ഞു വീട്ടിന്റെ മുററത്തെത്തിയപ്പോൾ കുളിപ്പുരയിൽ വെള്ളം വീഴുന്ന ശബ്ദം കേൾക്കയാൽ അങ്ങോട്ടു ചെന്നു. ഭാര്യയോടു പകലെ കുളിച്ചു കൊള്ളണമെന്നു ഞാൻ പല തവണ പറഞ്ഞിട്ടുള്ളതാണ്, എന്റെ കോപം പൊട്ടിപ്പുറപ്പെട്ടു:—

"നീരാട്ടാണ്. അല്ലേ? എത്ര പറഞ്ഞാലും ഫലമില്ല. എന്തൊരമാന്തമാണിതു്!"

ഉത്തരമില്ല. അടച്ചിരുന്ന വാതിൽ ഞാൻ തള്ളിത്തുറന്നു. പെട്ടെന്നു ആ മുറിയിൽ നിന്നു ഒരു ശബ്ദം പൊന്തി:—

"ചേർത്തലക്കാരി ഒരു സ്ത്രീയാണേ!"

ഞാൻ വിചാരിച്ചു. "ഭാര്യതന്നെ. ആരുടേയോ ഭാര്യ!" ബ്ളീച്ച് നമ്പർ 4.

ക്ഷണത്തിൽ തിരിഞ്ഞുനടന്നു ഞാൻ തിണ്ണയിൽ കയറി. നിലവിളക്ക് മങ്ങിമങ്ങി കത്തുന്നു. ചാരി ഇരിക്കാറുള്ള എന്റെ ഇളയ കുട്ടി കസേരയ്ക്കു ഒറക്കംതൂങ്ങുന്നു. ഞാൻ അവനെ എടുത്തു ചുംബിച്ചുകൊണ്ടു വിളിച്ചു.

"ഓമനേ!"

കുട്ടി പേടിച്ചു പൊട്ടിക്കരഞ്ഞുകൊണ്ട് താഴെ ചാടി.

മുറിക്കകത്തു നാമം ജപിച്ചുകൊണ്ടിരുന്ന എന്റെ ഭാര്യ എഴുന്നേററുവന്നു പതുക്കെപ്പറഞ്ഞു.

"ചേർത്തല ദുരിതം ഇവിടേയും എത്തിയിട്ടുണ്ട്. അനാഥയായ ഒരു സ്ത്രീ. അവരുടെ കുട്ടിയാണിതു്." ബ്ളീച്ച് നമ്പർ 5.

ആ നശിച്ച എണ്ണക്കച്ചവടക്കാരനെ എന്റെ കൈയിൽ ഒന്നു കിട്ടിയിരുന്നെങ്കിൽ!—:—

---

# നാരദന്റെ കൈലാസയാത്ര!

എം. തങ്കമ്മവർഗ്ഗീസ്.
[illegible]വിശാരദ്

നാരദർ ഒരു ദിവസം വീണയുമായി കൈലാസത്തിലെത്തി. നന്ദികേശ്വരൻ വേണ്ടവിധം അദ്ദേഹത്തെ സൽക്കരിച്ചശേഷം പറഞ്ഞു. "സ്വാമീ! ഇപ്പോൾ ശിവജിയെ സന്ദർശിക്കാൻ സാധിക്കില്ലല്ലൊ." ഭഗവാൻ സഞ്ചാരശേഷം ഇന്നു മടങ്ങി എത്തിയിട്ടെ ഉള്ളൂ. ദേവിയുമായി സംസാരിക്കയാണു്. ഇനി ഊണും ഉറക്കവുമെല്ലാമാകും. ഏതായാലും അതുവരെ അങ്ങിവിടെയിരിക്കണം. വളരെ നാളുകളായില്ലെ ദർശനമുണ്ടായിരിക്കുന്നതു്. വല്ല പുതിയ വാർത്തകളുമുണ്ടെങ്കിൽ പറഞ്ഞാലും. ഇതിനിടയിൽ ഗണേശസ്വാമിയും വന്നുചേർന്നു. നന്ദികേശൻ, നാരദർക്ക് വിശപ്പടക്കാൻ ചില നല്ലസാധനങ്ങൾ കൊണ്ടുവരുവാൻ ഒരു ഭൃത്യനു് ആജ്ഞകൊടുത്തു. കല്പനകിട്ടാത്ത താമസം—ഒരു കാളവണ്ടി നിറച്ച് സാധനങ്ങൾ വന്നുചേർന്നു. പക്ഷെ നാരദർ അല്പം മധുര പലഹാരങ്ങളും, രണ്ട് കഷണം പാക്കും മാത്രമേ സ്വീകരിച്ചുള്ളു. ബാക്കി മുഴുവനും ഗണേശനും, നന്ദിയുംകൂടി അകത്താക്കി. പിന്നെ സംഭാഷണമാരംഭിച്ചു.

ഗണേ—ഇവിടോട്ടെല്ലാം എഴുന്നെള്ളാൻ വല്ല വിശേഷകാരണവുമുണ്ടോ? സ്വാമി! ഈയിടെ ആരെയും കൂട്ടി അടിപ്പിക്കാറില്ലെ?

നാര—ഇല്ല കുഞ്ഞേ! ഞാനിപ്പോൾ ആ ജോലി എല്ലാമുപേക്ഷിച്ചിരിക്കുകയാണ്. ദേവാസുരന്മാരെ തമ്മിലടിപ്പിക്കുന്ന ജോലി മിക്കവാറും നിർത്തി എന്നു തന്നെ പറയാം.

നന്ദി—പിന്നെ വളരെ നാളായി കാണാതിരുന്ന കാരണമെന്തു്?

നാര—അതോ പറയാം. ഈയിടെ മനുഷ്യലോകസഞ്ചാരത്തിലായിരുന്നു.

നാര—കുറെനാളുകളായി ഞാൻ പലപ്പോഴും മനുഷ്യരെ സ്വപ്നം കാണാറുണ്ട്. എന്നാൽ അവരെ ഒന്നു് കണ്ട് കളയാമെന്നു് നിശ്ചയിച്ചു. അനന്തശയനം ആണു എന്നെ കൂടുതലാകർഷിച്ചതു്. ഞാൻ ഒരു രാത്രി ശ്രീപത്മനാഭസ്വാമിയെ ദർശിച്ചു. അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണം ഞാൻ മനുഷ്യവേഷം ധരിച്ചു. കൂടാതെ സുഖമായി കുളിക്കാനൊരു കുളം. ഒരഞ്ചുമണിവരെ അവിടെചുററി പററി കഴിച്ചുകൂട്ടി. അഞ്ചുമണിക്കു് ഞാനൊരു തനി മലയാളയുവാവിന്റെ വേഷത്തിൽ പട്ടണം കാണാനിറങ്ങി. ഹാ എന്തു പറയട്ടെ. പരിഷ്കാരകേന്ദ്രം! ഐശ്വര്യദേവതയുടെ നടനരംഗം! ജാതി പിശാചു് പമ്പ കടന്ന നാട്!!

ഗണേ—ഉവ്വ് ഉവ്വ് സ്വാമീ! എല്ലാം കേട്ടിട്ടുണ്ട്. അവിടെ എന്തുണ്ടായി എന്നു് പറയണം.

നാര—പറയാം കേൾക്കിൻ. ഞാൻ നേരെ നടന്നു് തമ്പാനൂർ റയിൽവേസ്റ്റേഷനിലെത്തി. മണ്ണിട്ടാൽ താഴാത്തതുപോലെ ആളുകൾ അവിടെ കാററ് കൊള്ളാൻ കൂടിയിട്ടുണ്ടു്. ചിലർ പത്രപാരായണത്തിലും വെടിപറച്ചിലിലും മുഴുകിയിരിക്കുന്നു. ഒന്നുരണ്ടു പേർ എൻെറ ചുററിലും കൂടി, ഇതിനിടയിൽ ഒരു പയ്യൻ റോഡിൽ കൂടി "നാരദർ—നാരദർ പല വിശേഷങ്ങളുള്ള മാസിക" എന്നു് വിളിച്ചുകൊണ്ടു് വരുന്നു. ഞാനൊന്നു് ഞെട്ടി—

(നാരദർ എന്നു് കേട്ടു് നന്ദിയും, ഗണേശനും പൊട്ടിച്ചിരിക്കുന്നു.)

ഗണേ—അയ്യോ എൻെറ സ്വാമി! അങ്ങയുടെ വീര്യമെല്ലാം നശിച്ചോ? മനുഷ്യരുടെ ധിക്കാരം നോക്കണേ. സ്വാമിയുടെ പേരു വച്ചു മാസികപോലും!

നന്ദി—അതെ. ധിക്കാരം. ധിക്കാരം. ഇതപമാനംതന്നെ. സംശയമില്ല. ആ മാസിക നമുക്കുമൊന്നു കാണണമല്ലോ. സ്വാമി ഒന്നു കൊണ്ടു് പോരാഞ്ഞതെന്തുകൊണ്ടു്?

നാര—ധിറുതിപ്പെടാതെയിരിക്കിൻ. മാസിക എല്ലാം കാണിക്കാം. ആദ്യമേ കഥ കേൾക്കിൻ. ഞാൻ അടുത്തിരുന്ന ഒരാളോടു് അതേക്കുറിച്ചു് ചോദിച്ചു. ശ്രീവിലാസ്സ് പ്രസ്സിൽനിന്നും പുതിയതായി അച്ചടിച്ചു് പ്രസിദ്ധം ചെയ്യുന്ന ഒരു നല്ല മാസികയാണതെന്നയാൾ പറഞ്ഞു. ഏതായാലും രണ്ടണ ചെലവായാലും വേണ്ടില്ല ഒരെണ്ണം വാങ്ങിക്കളയാമെന്നു് നിശ്ചയിച്ചു. നാരദർ ഒരു മാസിക എടുത്തു് ഗണേശനു് കൊടുത്തു. നന്ദിയും അതിലേക്കു് എത്തിനോക്കി. പെട്ടെന്നു് പൊട്ടിച്ചിരിച്ചുകൊണ്ടു് ഗണേശൻ പറഞ്ഞു—നോക്കണം. ഭൂതരാജൻ! സ്വാമിയുടെ പടം. പതിനെട്ടുവയസ്സായ ഒരു യുവാവ്.—

നന്ദി—അതെയതെ. സ്വാമിയെ കണ്ടു് ഭൂലോകത്തിലെ സ്ത്രീകൾ തീർച്ചയായും വ്യാമോഹിതരായിരിക്കും. സംശയമില്ല.

ഗണേ—ഇതു് കണ്ടിട്ടു് എനിക്കു് അസൂയ തോന്നുന്നു. എന്നെ ഒററകൊമ്പനായും, കുടവയറനായും മററും വർണ്ണിക്കയും, ചിത്രീകരിക്കയും ചെയ്യുന്ന മനുഷ്യരല്ലേ ഇദ്ദേഹത്തെ ഈ രൂപത്തിൽ യുവകോമളനായി ചിത്രീകരിച്ചിരിക്കുന്നതു്? (നാരദർ പൊട്ടിച്ചിരിക്കുന്നു.)

നന്ദി—ഉം. ഉം. ബാക്കി കേൾക്കട്ടെ. സ്വാമി. കഥ ബഹുരസമായിരിക്കുന്നല്ലോ?

നാര—ഇനിയുമാണു് രസം കേൾക്കണം. മണി അഞ്ചരയായിക്കാണും. ബസ്സുകൾ വരുന്ന ഒരു ബഹളമൊരുവഴിക്കു്, ട്രയിനിൻെറ ശബ്ദം മറുഭാഗത്തു്. സുന്ദരിമാരായ യുവതികൾ വേറൊരു വഴിക്കുകൂടി ചിത്രശലഭങ്ങളെപോലെ മിന്നുന്നു. ഇതിനിടയിൽ എവിടെ നിന്നോ കർണ്ണാനന്ദകരമായ ഒരു സംഗീതധ്വനി ഞാൻ ശ്രദ്ധിച്ചു. ഒരു നാരായണസ്തുതിഗീതം. അടുത്തിരുന്നയാൾ പറഞ്ഞു. പാട്ടുകേൾക്കുന്നതു് സിനിമാതിയേററിൽ നിന്നുമാണു്. ഇന്നവിടെ പുതിയമലയാളം പ്രഹ്ളാദ എന്ന പിക്ചറാണു്. അതു് കാണാനായിട്ടാണു് ഈ ആളുകളെല്ലാം തിടുക്കത്തിൽ പോകുന്നതു്. നിങ്ങൾകൂടി വരുന്നെങ്കിൽ വരണം. ഞങ്ങളവിടേക്കു പോകയാണു്. അവരെഴുന്നേററു് നടന്നു. കൈവശമുള്ള ചില്ലറ എണ്ണിനോക്കിയപ്പോൾ മൂന്നാം ക്ലാസ്സ് ചെയറിനും മാത്രമുണ്ടെന്നുകണ്ടു് ഞാനും തിരിച്ചു. ടിക്കററുമെടുത്തു് ഞാൻ അകത്തുകയറി. അയ്യോ ഞാനമ്പരന്നുപോയി. ഒരാണിനു് രണ്ടു്പെൺ തലവീതം അവിടെ കണ്ടു. അന്നത്തെ ഷോ സ്ത്രീകൾക്കു് മാത്രമായിട്ടുള്ളതായിരിക്കുമോ എന്നും ഞാൻ പരിഭ്രമിക്കാതെയിരുന്നില്ല. കളി ആരംഭിച്ചു. എടടാ—അവിടെയുമുണ്ടൊരു നാരദൻ! വീണയുമായി! അതു് കാണാതെയിരിക്കാനായി കുനിഞ്ഞപ്പോൾ കൈയ്യിലിരിക്കുന്ന ഗുസ്തിക്കാരനെപ്പോലെ "നാരദർ" മാസികകളിൽ ഞാൻ വിഷമിച്ചു. വല്ലാത്ത കോപവുംവന്നു. പല്ലൊന്നു കടിച്ചു. കോപംമുഴവൻ ഒരു ചുമയിൽകൂടി വെളിമ്പിൽകളഞ്ഞു. ചുമച്ചു് ശല്യപ്പെടുത്തിയ

താരു് എന്ന ദേഷ്യത്തോടെ ഇടവും വലവുമിരുന്ന നാരീരത്നങ്ങൾ തിരിഞ്ഞു് അമർഷത്തോടെ നോക്കി. ഞാനപരാധിയെ പോലെ തലകുനിച്ചു. ഇങ്ങിനെയെല്ലാമായാലും ആ കൊച്ചിനെ സമ്മതിച്ചുകൊടുക്കണം.

നന്ദി—ഏതു് കൊച്ചു, സ്വാമീ! സ്ത്രീകളുടെ കാര്യമല്ലേ ഇപ്പോൾ പറഞ്ഞുകൊണ്ടിരുന്നതു്?

നാര—ഓ വിട്ടുപോയി. പ്രഹ്ളാദനായി ആക്ടു് ചെയ്യുന്നതു് ഒരു പെൺകുട്ടി—കുമാരി ലക്ഷ്മി—യാണു്. ആ കുട്ടിയുടെ ആക്ടു് കണ്ടു് ഞാൻ മതിമറന്നുപോയി.

അപ്പോഴേക്കും ഇന്റർവെൽ ആയി. അതു് കഴിഞ്ഞു് അടുത്തുവരാൻപോകുന്ന ചില ചിത്രങ്ങളുടെ പേരുകളും മററും കാണിക്കാൻ തുടങ്ങി. പെട്ടെന്നു് ഞാനൊന്നു് ഞെട്ടി. എന്റെ കണ്ണുകളെ വിശ്വസിക്കാൻ എനിക്കു് സാധിച്ചില്ല. എന്താണവിടെ കണ്ടതു്? ഒരു സ്ത്രീനാരദനുണ്ടു്. വീണയുമേന്തി ഏത്താപ്പുമിട്ടു് പല്ലുമിളിച്ചങ്ങിനെ നില്ക്കുന്നു. ഞാനൊന്നമ്പരന്നു. അടുത്തിരുന്ന ഒരു കിളവനോടു് ചോദിച്ചു. "ചേട്ടാ അതാരാണു്?"

അയാൾ ഒരാക്ഷേപസ്വരത്തിൽ പറഞ്ഞു "നിങ്ങളിപ്പോൾ ആകാശത്തുനിന്നും വീണയാളാണെന്നു് തോന്നുന്നല്ലോ. ശകുന്തളയായി ആക്ടു്ചെയ്ത എം.എസ്സ് അല്ലേ അതു്? തെക്കേ ഇൻഡ്യായിലാരുണ്ടു് അവരെ അറിയാത്തവരായി? ശാന്താആപ്ടേ സാവിത്രിയായും, എം. എസ്. നാരദനായും ആക്ടു് ചെയ്യുന്ന പിക്ചർ ഈയിടെ വരും" ഞാൻ ഇതികത്തവ്യതാമൂഢനായിരുന്നുപോയി. എം. എസ്, ആരെന്നു് വിശദമായി ചോദിച്ചറിവാൻ ആ കിളവന്റെ ഗൗരവഭാവമെന്നെ അനുവദിച്ചതുമില്ല. ഏതായാലും കളി തീരുന്നതിനു് മുൻപായി തന്നെ ഞാൻ ഹാളിനു് വെളിയിലിറങ്ങി. അവിടെ ഗേററിൽ ഒരു വശത്തു് ഒരു ബോർഡും അതിൽ ചില ചിത്രങ്ങളും കണ്ടു് ഞാനതു് ശ്രദ്ധിച്ചു. കണ്ടുപിടിച്ചു. എം. എസ്. ആരന്നു്. "കോകിലഗാന ഈശൈവാണി എം. എസ്. സുബ്ബലക്ഷ്മി"

നന്ദി—ഹാ—ഹാ— ബഹുകേമം. എന്തൊരു നീണ്ട പേരു്!

ഗണേ—നല്ലനേരംപോക്കുതന്നെ: സ്വാമീ! ബാക്കികൂടി കേൾക്കട്ടെ.

നാര—ഈശൈവാണി തമിൾ നാട്ടുകാരിയാണെന്നു് എനിക്കു മനസ്സിലായി. അന്നുതന്നെ മധുരക്കു് തിരിക്കണമെന്നു് ഞാൻ നിശ്ചയിച്ചു. റേഡിയോ സ്ഥാപിച്ചിട്ടുള്ള ഗ്രാൻഡ് ഹോട്ടലിൽ കയറി അഞ്ചുചക്രത്തിന്റെ രസമായ ഒരു ഊണും കഴിച്ചു് ഒൻപതിരുപത്തിരണ്ടിനുള്ള മെയിലിൽ കയറി സുഖമായി നീണ്ടു് നിവന്നു് ഒന്നു കിടന്നു. പലവിധ വിചാരങ്ങൾ ശല്യപ്പെടുത്തിയതിനാൽ ഉറക്കം വന്നതേയില്ല. പെട്ടെന്നു് 'നാരദർ'മാസികയുടെ കാര്യമോർമ്മവന്നു. മനുഷ്യനെ മനുഷ്യനോടു് കൂട്ടിയടിപ്പിച്ചു്, എന്റെ പാവനനാമത്തെ കൂടി മലിനമാക്കുന്ന മാസിക എന്ന വെറുപ്പോടെയാണു് ഞാനതു് കൈയ്യിലെടുത്തതു്. പക്ഷെ അതിൽ എന്റെ സംശയത്തിനടിസ്ഥാനമായ യാതൊരു കാര്യങ്ങളുമില്ലെന്നും, വെറും കാര്യമായ ഫലിതങ്ങളും, കവിതകളുമേ ഉള്ളുവെന്നും കൂടാതെ എന്റെ പേർ കേട്ടു് തന്നെ അനേകം പേർ അതിനു് വരിക്കാരായിചേരുന്നുവെന്നുമറിഞ്ഞപ്പോൾ എന്റെ വെറുപ്പും കോപവും മമതയായി രൂപാന്തരപ്പെട്ടു. നേരം വെള്ളക്കാറായപ്പോൾവണ്ടി മധുരയിലെത്തി. ഒരു ഗ്ലാസ് ചൂടുകാപ്പിയും നാലിഡ്ഡ്ലി ചട്ടിണിയുംകൂട്ടി അകത്താക്കിയപ്പോൾ നല്ല ഉന്മേഷം വന്നു. മധുരപ്പട്ടണവും വളരെ വിശേഷമാണു്. ധാരാളം സ്ത്രീകൾ മധുരക്കോവിലിലേക്കു് പോകുന്നതു് കണ്ടു് ഞാനും അവിടേക്കു് പോയി. മധുരമീനാക്ഷിയെ തൊഴുതു പ്രസാദവും വാങ്ങിക്കൊണ്ടു് തിരിച്ചു, ഒരു ബ്രാഹ്മണഹോട്ടലിൽ കയറി സ്ത്രീ നാരദനെ കുറിച്ചു് തിരക്കിയതിൽ, എം. എസ്. ഒരു പാട്ടുകച്ചേരിക്കു് മദ്രാസിൽ

പോയിരിക്കയാണെന്നും അന്നരാത്രി തിരിച്ചു വരുമെന്നും അറിഞ്ഞു. അയാളിൽനിന്നും പല കാര്യങ്ങൾ എം. എസ്സിനെക്കുറിച്ച് ഞാൻ ഗ്രഹിച്ചു. ഏതായാലും എനിക്കവരോടുണ്ടായിരുന്ന കോപം ഒരാകാംക്ഷയായി രൂപാന്തരപ്പെട്ടു കഴിഞ്ഞു. ഇതിനിടയിൽ അവിടെ കണ്ട ആ അഹങ്കാരി. ശാസ്ത്രികളെ എനിക്കൊട്ടും പിടിച്ചില്ല. പെട്ടെന്ന് ഞാൻ നാഗപ്പൂരിൽ വെച്ച് കണ്ട ആ ലുബ്ധൻ മാർവാടിയുടെ കഥ ഓർത്തു. അവരെ രണ്ട് പേരേയും കൂടി ഒന്ന് കൂട്ടി അടിപ്പിക്കണമെന്ന് മനസാനിശ്ചയിച്ചു.

ഗണേ—ഏതു് മർവാഡി?ഏതു്ശാസ്ത്രി? അതൊന്നും പറഞ്ഞില്ലല്ലോ ഇതിനിടയിൽ ശിവജി ഉണ്ണന്ന് നാരദരെ പ്രതീക്ഷിച്ചിരിക്കുന്നതായി ഒരു ഭൃത്യം വന്നറിയിച്ചു. ഭാണ്ഡമെല്ലാമവിടെ ഉപേക്ഷിച്ച് ഒരു കൈയ്യിൽ വീണയും മററെ കൈയ്യിൽ 'നാരദർ' മാസികയുമെടുത്ത് സ്വാമി എഴുന്നേററിട്ട് പറഞ്ഞു. "ഗണേശാ, നന്ദീ, ബാക്കി കഥയിലാണു് രസം. അതു് ഞാൻ തിരിച്ചു വന്നിട്ട് പറയാം. ഇപ്പോൾ മുഖം കാണിക്കട്ടെ. ഈ കഥയെല്ലാം ഭഗവാനെയും അറിയിക്കണം. അദ്ദേഹത്തിൻെറ ഉപദേശപ്രകാരമെ ഞാൻ ഇവരോട് പ്രതികാരമോ, ഉപകാരമോ ചെയ്യുകയുള്ളൂ.

---

# "പ്രതീക്ഷ"

ശ്യാമളാലയം കൃഷ്ണൻനായർ

രാഗാർദ്രപൂതമീ വല്ലിക്കുടിലിതിൽ
കോകിലഗാനമുതിരും;
പാരിനെവീജനം ചെയ്യുന്ന മാരുതൻ
നേരിയമർമ്മരം തൂകും;

പുഞ്ചിരിച്ചാർത്താൽ പൊതിഞ്ഞ പൊൻതിങ്കൾതൻ
ചന്ദ്രികത്തൂമഴ പെയ്യും;
ഷഡ്പദപാളികൾ പ്രേമഗാനങ്ങളാൽ
പുഷ്പവൃന്ദത്തെ ക്കുഴക്കും;

ആരാമലക്ഷ്മിയെ പൊട്ടിച്ചിരിപ്പിക്കു-
മോമൽ പുലരിവന്നെത്തും;
പിച്ചിച്ചെടിക്കാട്ടിൽനിന്നുമക്കോകിലം
കൊച്ചുമിങ്കൊമ്പിൽ പറക്കും!
പിച്ചനടന്നു കളിക്കുമീ രമ്യയാം
നിർഝരി പൊട്ടിച്ചിരിക്കും;

.. ..........................................

............... ...............................

ആനന്ദസാന്ദ്രമീ മാധവമാസത്തിൽ
ആഗതയാകുമെൻ ദേവി.
പ്രേമം തുളമ്പുമക്കൊച്ചു കവിൾത്തട്ടിൽ
ഓമനമാരിവിൽ വീണാൽ———

(ഉതിർന്നോട്ടെ, തൂകിക്കോട്ടെ, പെയ്യോട്ടെ, കുഴഞ്ഞോട്ടെ;
എത്തിക്കോട്ടെ, പറന്നോട്ടെ, ചിരിച്ചോട്ടെ,
ദേവിയുടെ കവിൾത്തട്ടിൽ മാരിവില്ലോ ചൂരലടി-
യോ വീണോട്ടെ, ഞങ്ങളെന്തുവേണം?
(ഒരു കവി)

# എൻെറ പാമ്പുപിടിത്തം

എൻ. പി. ചെല്ലപ്പൻനായർ

ഒരു പോഷ്ടാരുദ്യോഗം കിട്ടുന്നതിലും പരമമായ ഭാഗ്യമാണ് ഒരു സിനിമാ നടനാകുവാൻ സാദ്ധ്യമാകുക എന്നു വിശ്വസിച്ചിരുന്നവനാണ് ഞാൻ. പരമാർത്ഥത്തിൽ ആ അവസ്ഥ സ്വർഗ്ഗത്തിലെ നന്ദനോദ്യാനത്തിൽ നില്ക്കുന്ന പാരിജാതവൃക്ഷത്തിന്മേൽ പൊന്നൂഞ്ഞാലിട്ട് അതിന്മേൽ സുരനാരികളായ അസംഖ്യം യുവതികളോടുകൂടി ഒന്നിച്ചും ഈരണ്ടിച്ചും ആയി കയറി ആടുകയും പാടുകയും ചെയ്യുമ്പോൾ ലഭിക്കുന്ന ആനന്ദത്തിൻെറ ഏതാണ്ടൊരു തുല്യത വഹിക്കുന്ന ഒന്നായിരിക്കുമെന്ന് എന്നെപ്പോലെ തന്നെ, ഇന്നും പല വിഢ്യാന്മാർ കരുതുന്നുണ്ട്. കാര്യം പട്ടത്തിൽ കാണുന്നത് അങ്ങനെയല്ലേ. എത്ര എത്ര വികൃതകുഞ്ജരന്മാർക്കാണ് ചുംബിക്കുവാനും രസിക്കുവാനും പരസ്യമായി സല്ലപിക്കാനും വേണ്ടി സിനിമാപ്രവർത്തകർ നല്ല നല്ല സുന്ദരികളെ അന്വേഷിച്ചു പിടിച്ചുകൊണ്ടു വരുന്നത്. ചിലപ്പോൾ തോന്നാറുണ്ട് ഒരു ഭടൻെറയോ ഭൃത്യൻെറയോ വേഷമെങ്കിലും കിട്ടിയാൽ മതിയെന്ന്. അഭിനയവേളയിലെങ്കിലും നമ്മുടെ ഭാര്യയെന്നു പറയുന്ന ആ ഭദ്രകാളിയുടെ രൌദ്രഭാവം വകവയ്ക്കാതെ ഒരു ലാവണ്യധാമവുമായി സംസാരിക്കാം. പുഞ്ചിരിക്കാം. രസിക്കാം. നമ്മുടെ താരം തൂറപ്പയെടുത്തു ഓതിതരികയോ പുലഭ്യം ശകാരിക്കയോ ചെയ്താൽപോലും അതൊരു സുഖമല്ലേ. അതുമല്ല, ഞാനും അഖിലേന്ത്യാ പ്രശസ്തിപെററ താരമായ ശ്രീമതി ഇന്നാരും കൂടി ഇന്നപടം അഭിനയിച്ചപ്പോൾ എൻെറ അഭിനയചാതുരിയും സംഗീതപാടവും വേഷസൌഭാഗ്യവും കണ്ട് ആ ശ്രീമതി ഇന്നാക്ക് എന്നോടും പ്രേമം തോന്നി. അതു ഞങ്ങളുടെ മാരിയേജിൽ കലാശിക്കുമോ എന്നുപോലും ഞാൻ ഭയപ്പെട്ടു. പിന്നെ നമ്മുടെ കുഞ്ഞി



കുട്ടിയേയും പിള്ളേരേയും കരുതി ഞാൻ അതിൽ നിന്നും ഒഴിഞ്ഞു മാറുകയാ ചെയ്തത്. എന്നൊക്കെ വയസ്സുകാലത്ത് മേനി പറയാനും ആ സന്ദർഭം ഒരവസരം നൾകുന്നു. പരമാർത്ഥം എങ്ങിനെ ആയാലും ഒരായിരം ഒരായിരം കള്ളങ്ങൾ പറയുവാൻ അതു സൌകര്യം ഉണ്ടാക്കുന്നു. ഇങ്ങിനെയൊക്കെയുള്ള ആശകളോടെയാണ് ഞാനും സിനിമായ്ക്കുപോയത്.

ആവൂ! അഭിനയിച്ചു കഴിഞ്ഞല്ലോ. ഇനി പറയാം. ആദ്യത്തെ ദിവസം തന്നെ ഏതാണ്ടു മര്യാദ പഠിച്ചു. രണ്ടുതുലാം ഭാരം വരുന്ന ഒരു തടിയൻ രുദ്രാക്ഷമാല കഴുത്തിൽ ശാന്തിപ്പോററിയുടെ തലയിലെ മുഴയുടെ ഒപ്പം വലിപ്പമുള്ള വേറൊരു രുദ്രാക്ഷം കമ്പിയിൽകോത്തുകൊണ്ടാ ഇറുക്കിയൊരുകെട്ട്. ആ രുദ്രാക്ഷാഭരണങ്ങൾ പാപനാശംശിവൻ തുടങ്ങി ഒരു മൂന്നാറു പേരുടെ കഴുത്തിൽ കെട്ടിത്തൂക്കിയിട്ടുള്ള വയായിരുന്നെങ്കിലും, ആ രുദ്രാക്ഷങ്ങളിലെ മുള്ളുകളും അവ കോർത്തിരുന്ന കമ്പിയുടെ അഗ്ര

ങ്ങളും രസശൂന്യന്മാരായ നിരൂപകന്മാർ സാഹിത്യകാരന്മാരെ എന്ന പോലെയോ അനുസരണയില്ലാത്ത പിള്ളേർ മാതാപിതാക്കന്മാരെ എന്ന പോലെയോ എന്നെ വേദനിപ്പിച്ചു കൊണ്ടിരുന്നു. ഇതെല്ലാം സഹിക്കാം. എന്റെ തലയിൽ കുറെ മുടി, പുഷ്ടമായ ഒരു കേശബന്ധം ഒരാൾ സൃഷ്ടിച്ചു. ആ മുടിക്കെട്ടു സ്ഥായിയായി എന്റെ ക്രാപ്പുതലയിൽ നില്ക്കുന്നതിനുവേണ്ടി വേഷവിദഗ്ദ്ധൻ ഒരു തുമ്പയുള്ള ഇരുമ്പിന്റെ സൂചികൾ അവിടെ തല്ലിക്കയററി. പടത്തിൽ ഞാൻ നന്നായിരിക്കണമല്ലൊ, എന്റെ അറിഞ്ഞും അറിയാതേയുമുള്ള സ്നേഹിതകൾ കാണുന്നതാണല്ലോ എന്നു കരുതി സൂചിപ്രയോഗം നടത്തിയ അവസരത്തിലേയ്ക്കും ഞാൻ വേദനയില്ലെന്നുള്ള മട്ടിൽ മിണ്ടാതെ നിന്നു. മിണ്ടിയാൽ തന്നെയും അതുകൊണ്ടു ഫലമില്ലെന്നെനിക്കറിയാം! എന്തെന്നാൽ എന്റെ തമിഴ് ഒരു പ്രത്യേക തമിഴാണ്. വേദനയുണ്ട് അതു് ഉച്ചിയാണ്, അവിടെ അങ്ങനെ കുത്തിയിറക്കരുതു്, തല കിഴിഞ്ഞുപോകും. എന്നെല്ലാം ഞാൻ തമിഴിൽ ഒരു സങ്കടം ബോധിപ്പിച്ചാൽ നേരെ മറിച്ചായിരിക്കും നമ്മുടെ ഒരുക്ക വിദഗ്ദ്ധൻ ധരിക്കുക. അതോർത്തു മിണ്ടിയതേയില്ല. എന്തായാലും ഒരു രംഗത്തേയ്ക്കു പോകുമ്പോഴാണ് തലയിൽ പല ഭാഗത്തും ത്വക്കിനെ ഭേദിച്ച് സൂചിയുടെ അഗ്രങ്ങൾ അകത്തു കടന്നിട്ടുണ്ടെന്നു് എനിക്കു മനസ്സിലായതു്.

സ്ററുഡിയോയ്ക്കുള്ളിൽ ശിവനേ! അതൊരു പരമസുഖമെന്നേ പറവാനുള്ളു. അഞ്ഞൂറും ആയിരവും മെഴുകുതിരിയുടെ പ്രകാശമുള്ള എത്രഎത്ര വിളക്കുകളാണ് നടനേയും കാത്തു് ചിമ്മിക്കൊണ്ടങ്ങിനെ വനവധുക്കളെപ്പോലെയിരിക്കുന്നതു്. സ്വതെ അത്യുഷ്ണമുള്ള നാട്ട്. അതിനിടയിൽ ഈ വിളക്കുകളുടെ നടുക്കുള്ള നില! വെറുതേ വല്ലയിടത്തേയ്ക്കും നോക്കിനില്ക്കുന്ന വിളക്കുകളാണോ. അതല്ല. അവകളെല്ലാം നടന്റെ കണ്ണും മൂക്കും ശിരസ്സും ലക്ഷ്യമാക്കി പ്രകാശിക്കും. ഞാൻ ചെന്നു കയറി. എന്തൊരു ചൂട്. എന്തൊരു നീററൽ. പണ്ട് ഈ രാജ്യത്ത് മുട്ടൻ വെയിലത്ത് കുനിച്ചു നിർത്തി മുതുകിൽ കല്ലു കയററി വയ്ക്കുന്ന ഒരു ശിക്ഷയുണ്ടായിരുന്നു. അതു സാരമില്ല. ഈ സുഖാവസ്ഥയിൽ ഏഴുമണിക്കൂറു മുതൽ പതിന്നാലുമണിക്കൂറുവരെ ദിവസേന ഷൂട്ടിങ്ങ് അങ്ങിനെ നടന്നു കൊണ്ടിരിക്കും.

പ്രഥമദിവസത്തെ ഷൂട്ടിങ്ങ് കഴിഞ്ഞപ്പോൾ എനിക്കു് ചലച്ചിത്രങ്ങളിലെ നടീനടന്മാരെപ്പററിയുണ്ടായിരുന്ന അസൂയ പോയി അനുകമ്പയാണുണ്ടായതു്. തീർച്ചയായും ചില ചിത്രങ്ങളിൽ കാണുന്ന ചിരി ചിരി അല്ല. എന്തെന്നാൽ ആ പരിതഃസ്ഥിതിയിൽ അരമണിക്കൂർ കഴിഞ്ഞാൽ പിന്നെ എത്ര പച്ചവെള്ളം കുടിച്ചാലും ചിരിക്കാൻ അധരോഷ്ഠങ്ങൾ ചലിക്കുകയില്ല. ശൃംഗാരരസം ഉറവിൽ നിന്നു പുറത്തു വരികയില്ല. പിന്നെ, ചിരിക്കും. ഞാനും ചിരിച്ചു. പക്ഷെ അതൊക്കെ ഒരു വക പുഴുക്കുത്തു വീണചിരി. പ്രഭാതതാരത്തെപ്പോലെ വിളറിയതു്: തൂക്കൊരന്റെ ചിരി പോലെ വേദനാസങ്കുലമായതു്; തണ്ടന്റെ സ്മിതം പോലെ രസശൂന്യമായതു്: മുണ്ടാലിക്കോന്നല്ലൂരുടെ ഗരുഡൻ കളിപോലെ പ്രാണവേദനയോടു കൂടിയതു്.

ആ കഥതന്നെ പറഞ്ഞു കളയാം: മുണ്ടാലിക്കോന്നല്ലൂരുടേതു്. കുറച്ചു കാലങ്ങൾക്കു മുൻപാണ്. അന്നു ഞങ്ങളുടെ നാട്ടിലെ ഭഗവതി ക്ഷേത്രങ്ങളിലെല്ലാം തൂക്കം സർവ്വസാധാരണമായിരുന്നു. വീട്ടിനടുത്തുള്ള ഒരു ഭഗവതി ക്ഷേത്രത്തിൽ മുണ്ടാലിക്കോന്നല്ലൂർ എന്നൊരു മന്ദഭാഗ്യനായ മനുഷ്യനാണ് ആണ്ടുതോറും ഗരുഡനായി അവതരിക്കാറുള്ളതു്. ഒരു വലിയ വില്ലിൽ ഗരുഡൻ വേഷക്കാരനെ നല്ലതുപോലെ വരിഞ്ഞുകെട്ടി ഒരു മുപ്പത്തുനാല്പതടി ആകാശത്തിലേക്കുയർത്തുന്നു. അയാളുടെ കൈകളും കാലുകളും ഇരുഭാഗങ്ങളിലേയ്ക്കും ബലമായി പിടിച്ചു കെട്ടിയിരിക്കും. മുഖത്തു് ഒരു

വലിയ കൊക്കു (ചുണ്ടു്) വച്ചു കെട്ടുന്നതിനാൽ വേഷക്കാരനു് സംസാരിക്കുവാൻ സാദ്ധ്യമല്ല. കോന്നശ്ശാക്ക് ഇതിലെല്ലാം പ്രതിഫലം വയറു നിറച്ചു ചോറാണു്. പ്രസ്തുതക്കളിദിവസം കോന്നശ്ശാരെ ഗരുഡനായി കെട്ടിയൊരുക്കി ആകാശത്തിലേക്കയത്തി. പക്ഷെ വാമൂടിക്കെട്ടിയിരുന്ന ഗരുഡൻ ചുണ്ടിൽ ഒരു മുററിയ പഴുതാരവീരൻ കയറി നേരത്തെ സ്ഥലം പിടിച്ചിരുന്നതു് സാധുവായ കോന്നശ്ശാരോ മററാരെങ്കിലുമോ അറിഞ്ഞിരുന്നില്ല. താഴെ നിന്നു് ചെണ്ടക്കാർ മേളം തുടങ്ങി. ആ മേളത്തിനൊത്തു് കോന്നശ്ശാർ പതുക്കെ ഒന്നു് ഇളകിക്കളിച്ചു. നമ്മുടെ ചെതുമ്പൂരവീരൻ കോന്നശ്ശാരുടെ യഥാർത്ഥ ചുണ്ടിൽ കയറി ഒരു പിടിപിടിച്ചു. കോന്നശ്ശാരുടെ ആനന്ദനൃത്തം പോയി; അയാൾ പിടച്ചു തുടങ്ങി. പഴുതാര കടി മുറുക്കിത്തുടങ്ങി. അയാൾ കൈകൾ വലിച്ചെടുക്കുവാൻ ശ്രമിച്ചു. പക്ഷെ ശ്രമിക്കുന്തോറും അവയിലെ ബന്ധങ്ങൾ മുറുകുകയാണു്. കോന്നശ്ശാർ പ്രാണവേദനയോടെ കാണിക്കും തോറും മേളക്കാർ കൊണ്ടു പിടിച്ചു കൊട്ടിത്തുടങ്ങി. ആ സാധുവിൻെറ ഗരുഡൻ ചുണ്ടുകൾക്കിടയിൽ കൂടി വല്ല ദീനശബ്ദവും വെളിയിൽ വരുന്നെങ്കിൽ തന്നെയും അതെല്ലാം ആ മേളകോലാഹലങ്ങളിൽ ലയിച്ചു പോയതേയുള്ളു. പഴമ പരിചയമുള്ള വല്യമ്മമാർ പറഞ്ഞു: "എടാ നോക്കണേ! അപ്പോൾ ഈ കോന്നനു കളി അറിയാൻ വയ്യാഞ്ഞതല്ലെ. ഇവൻെറ എത്ര ഗരുഡൻ ഞാൻ കണ്ടിട്ടുണ്ടു്. ഒരിക്കലും ഇന്നത്തെപ്പോലെ ഇവൻ ഇത്ര നന്നായി കളിച്ചിട്ടില്ല." മുണ്ടോലി കോന്നശ്ശാരുടെ അന്നത്തെ ഗരുഡൻ കളി അഭിനന്ദിക്കാത്തവർ ആരുമില്ല. പക്ഷെ പ്രാണവേദനയോടെ വില്ലും ഒടിച്ചുകൊണ്ടു് നിലത്തു വീണു് കൈകാലുകൾ അടിക്കുന്ന മുണ്ടോലിയുടെ വീർത്തുതടിച്ചു് കരിനീലിച്ച ചുണ്ടും ഗരുഡൻ കൊക്കിലെ അന്തേവാസിയേയും കണ്ടപ്പോഴാണു് ആ കളിയുടെ യാഥാർത്ഥ്യം എന്തായിരുന്നു എന്നു് ആളുകൾ മനസ്സിലാക്കിയതു്.

ഒരു ദിവസം നോട്ടീസു ബോർഡിൽ നോക്കിയപ്പോൾ കണ്ടു എൻെറ പേരിൻെറ എതിർവശത്തായി "പ്രത്യേകവസ്തു—മൂർഖൻ എന്നെഴുതിവച്ചിരിക്കുന്നതു്. വടി പാമ്പായി രൂപാന്തരപ്പെടുന്ന ഒരു രംഗം ഉണ്ടു്. പാമ്പുകളിലും താരങ്ങളും വാൽ നക്ഷത്രങ്ങളും മററും ഉണ്ടെന്നു ഞാൻ മനസ്സിലാക്കിയിട്ടില്ലാതിരുന്നതിനാൽ, അതൊരു റബ്ബർ പാമ്പായിരിക്കുമെന്നു ഞാൻ കരുതി, ഏതായാലും സ്ററുഡിയോയിൽ എത്തി. അവിടെ ഒരു മഹമ്മദീയപ്പാമ്പാട്ടി ഹിന്ദുമുസ്ലീം മൈത്രിസംസ്ഥാപിക്കാനെന്നപോലെ കരിമൂക്കൻെറ വർഗ്ഗത്തിലുള്ള രണ്ടുതടിയൻ പാമ്പുകളുമായി എനിക്കുവേണ്ടി കാത്തിരിക്കുകയാണു്. ആ കാഴ്ച ഒന്നു കണ്ടു! ഞാൻ വെളുത്തു വെറുങ്ങലിച്ചുപോയി. ചില ആൺ താരങ്ങൾ എൻെറ ദയനീയഭാവം കാണുവാൻ, അങ്ങിനെ രസിക്കുവാൻ, എന്റെ മുഖത്തേക്കുനോക്കി. ചില പെൺതാരങ്ങൾ എന്നോടു സഹതപിച്ചു. ആ നോട്ടങ്ങളും ആ സമാധാനവാക്കുകളും എൻെറ വിഷമവും സംഭ്രാന്തിയും വർദ്ധിപ്പിച്ചു. വേറെ ഒരുവിദ്വാൻ, അയാളും ഒരു താരമാണു്, അതുപോലെയുള്ള വേറൊരു പാമ്പു താരം, ഗംഗാവതരണം എന്നചിത്രം ഫിലിം ചെയ്തുകൊണ്ടിരുന്നപ്പോൾ, ശിവൻെറ വേഷം എടുത്തിരുന്ന മി: സി. വി. വി. പന്തലുവിനെ കടിച്ചകഥ എന്നോടു പറഞ്ഞു. ഞാൻ കിടുകിടാ വിറച്ചു. എങ്കിലും ആ വിറയൽ പുറത്തു കാണിക്കാതെ എനിക്കു പാമ്പുകളെ അശേഷം ഭയമില്ലെന്നും പാമ്പുപിടി എൻെറ ഒരു ഹോബിയാണെന്നും ഒരു നല്ല പാമ്പിൻെറ കഴുത്തിൽകടന്നു പിടിക്കുന്നതിൽ കൂടുതലായി സന്തോഷപ്രദമായ ഒരു വസ്തു എനിക്കു വേറെ ഇല്ലെന്നും, പാമ്പിനെ എടുക്കേണ്ടിവന്ന എൻെറ ദുർദ്ദശയെപ്പററി എന്നോടു സഹതാപം പ്രദർശിപ്പിച്ച ഒരു സുപ്രസിദ്ധ പെൺതാരത്തിനോടു് ഞാൻ തട്ടിവിട്ടു.

സ്റഡിയോയ്ക്കുള്ളിൽ പ്രവേശിച്ചു. പാമ്പിനെ എടുക്കേണ്ട സമയമായി. എന്റെ കഷ്ടകാലത്തിന് അന്നു പതിവിൽ കൂടുതലായി താരങ്ങളും അതാരങ്ങളും സ്റഡിയോയ്ക്കുള്ളിൽ ഉണ്ടായിരുന്നു. അവർ എല്ലാം എന്നെനോക്കി. ഞാൻ പാമ്പിനെ നോക്കി. നാലടിയോളം നീളമുള്ള ഒരു കരിമ്പുററൻ മൂർഖൻ ഒരു ഒന്നരച്ചാൺവരും അതിന്റെ പത്തിയുടെ വീതി. ആളുകറച്ചു വയസ്സനാണ്. പക്ഷെ വയസ്സനായാലും ചെറുപ്പക്കാരനായാലും മൂർഖൻ മൂർഖനല്ലേ. ഞാൻ ആരും കാണാതെ നെടുതായൊന്നു നിശ്വസിച്ചു. മദ്രാസിലേക്ക് എന്നെ വലിച്ചിഴത്ത തലയിലെഴുത്തിനേപ്പററി ഞാൻ ഖേദിച്ചു: മണ്ണാറശ്ശാലയിലെ സപ്പദൈവങ്ങളെ സ്മരിച്ചുകൊണ്ട് ആ പാണ്ടിപ്പാമ്പിനെ നിയന്ത്രിച്ചുകൊള്ളണെ എന്നു പ്രാത്ഥിച്ചു.

പാമ്പിനെ അതിന്റെ മദ്ധ്യഭാഗത്തു പിടിച്ചെടുത്തുകൊണ്ട് അതിനെ നോക്കാതെ വേറൊരുഭാഗത്തേയ്ക്കു നോക്കിനില്ക്കണമെന്നുള്ള ഡയറക്ടരുടെ നിർദ്ദേശം എനിക്കുകിട്ടി. പാമ്പിനെ എടുക്കുന്നതുംപോരാ, അതിനെ നോക്കാതെ നില്ക്കണംപോലും! അതു് എന്നെ എന്തെങ്കിലും ചെയ്തുകൊള്ളട്ടെ എന്ന്! ഞാൻ ആ നിർദ്ദേശം അനുസരിച്ചു. അവിടെയും വന്നുചാടി ഒരു കഷ്ടകാലം! ഉഷ്ണക്കൂടുതൽ കൊണ്ടു് വിഷമിച്ച പാമ്പുവീരൻ എന്റെ കൈയിലെ രോമകൂപങ്ങളിൽനിന്നും നിരന്തരമായി പ്രവഹിച്ചുകൊണ്ടിരുന്ന വിയപ്പു തുള്ളികളെ അതിവേഗം നക്കിക്കുടിക്കുവാൻ തുടങ്ങി. ആ താരത്തിന്റെ രസനയുടെ സ്പർശം, എന്റെ ദേഹത്തു് ഒരു കിക്കിളി ഉണ്ടാക്കിയെന്നു മാത്രമല്ല, എന്നെ സ്തംഭിപ്പിച്ചു കളയുകതന്നെ ചെയ്തു. പാമ്പിനെ കണ്ടതായി നടിക്കാതെ അല്പനേരം നിന്നിട്ടു് പെട്ടെന്നു് പാമ്പാണെന്നുകണ്ടു് ഭയന്നടിച്ചു് താഴെയ്ക്കെറിയണമെന്നാണു് ഡയറക്ടരുടെ നിർദ്ദേശം. ഞാൻ ആ നിർദ്ദേശം ഒരുവിധം അനുസരിച്ചു. ഒരിക്കലേയ്ക്കു മതിയല്ലോ, അതു തന്മയത്വത്തോടുകൂടിയ നാട്യമായിരിക്കണമല്ലോ എന്നു കരുതി ഞാൻ ആ താരത്തിനെ ഊക്കോടെ നിലത്തേക്കൊരേറുകൊടുത്തു. പക്ഷേ അവിടേയും നിലച്ചില്ല എന്റെ ഗ്രഹപ്പിഴസന്ധി. പാമ്പിനെ എറിഞ്ഞതിനിടയ്ക്കു് ക്യാമറായുടെ പ്രവർത്തനം നിലച്ചുപോയി. ഒരു റീറേക്ക്, ആ രംഗത്തിനെ ഒരാവർത്തനം. വേണമെന്നറിഞ്ഞപ്പോൾ എന്റെ ജീവനിൽപകുതി എന്നെ ഉപേക്ഷിച്ചു. എന്റെ ഏറിൽ കോപാകലനായിത്തിന്നിരിക്കുന്ന നാഗപ്രവരനെ വീണ്ടും എടുക്കാൻ ചെന്നാൽ അയാൾ എന്നെകടിക്കുമെന്നുള്ളതു നിശ്ചയം. പിടിക്കാതിരിക്കുവാൻ മാറ്റവുമില്ല. ഞാൻ വീണ്ടും മണ്ണാർശാലയിലെ സപ്പത്താന്മാരെ സ്മരിച്ചുകൊണ്ട്, മണ്ണാർശാലയ്ക്കടുത്തുള്ള കാത്തികപ്പള്ളിലും എനിക്കു വീടുണ്ട്, അതുകൊണ്ടു് നാട്ടുകാരായ എന്നെ ആ കരിമൂർഖന്റെ രോഷാഗ്നിയിൽനിന്നും പരിരക്ഷിച്ചു കൊള്ളണമേ, എന്നൊരു ചെറിയ ശുപാശ പ്രാത്ഥന നടത്തി. ആ പ്രാത്ഥന സപ്പത്താന്മാർ കേട്ടതുകൊണ്ടോ, നമ്മുടെ താരത്തിന്റെ വാദ്ധക്യംകൊണ്ടോ, നല്ല മനസ്സുകൊണ്ടോ എന്തോ അയാൾ എന്നെ ദംശിച്ചില്ല. അപ്പോൾ ഉഷ്ണമാപിനികൊണ്ടു ഇന്നുനോക്കിയിരുന്നെങ്കിൽ എനിക്കു് 105 ഡിഗ്രിപനി ഉണ്ടെന്നു കാണുമായിരുന്നു. ഏതായാലും ഞാൻ ഒരുവിധം മംഗളമായി എന്റെ പാമ്പുപിടിത്തം അവസാനിപ്പിച്ചു. സങ്കടം അതിലൊന്നുമല്ല. ഞാൻ ഇത്രമാത്രം ബുദ്ധിമുട്ടിപ്പിടിച്ചപാമ്പു് റബ്ബർപാമ്പാണെന്നു് ഇന്നും ചില കബുദ്ധികൾ, ദ്രോഹികൾ, കണ്ണിൽ ചോരയില്ലാത്തവർ വിശ്വസിക്കുന്നു! ഈശ്വരൻ അവക്കു് എന്തൊരു ശിക്ഷയാണാവോ കൊടുക്കാൻ പോകുന്നതു്.

---

# ഇന്ത്യൻ റിലീഫ് ബാങ്ക് ക്ലിപ്തം.

(അംഗങ്ങളുടെ ബാദ്ധ്യത ക്ലിപ്തപ്പെടുത്തി ബ്രി: ഇൻഡ്യയിൽ രജിസ്റ്റാക്കപ്പെട്ടതു.)

ഹെഡ് ആഫീസ്

| ബ്രാഞ്ചുകൾ: | മദ്രാസ്. | സബ്ബ് ആഫീസ് |
| --- | --- | --- |
| കൊല്ലം, തെങ്കാശി. | | തങ്കശ്ശേരി. |

ഇൻഡ്യയിലെ എല്ലാ പ്രധാന പട്ടണങ്ങളിലും ഏജൻസിയുണ്ട്.

**കറൻറ് അക്കൌണ്ട്** സമ്പന്നന്മാൎക്കും വ്യാപാരികൾക്കും വ്യവസായികൾക്കും തുടങ്ങാം. നിത്യവും കണക്കിൽ മിച്ചമുള്ള തുകയ്ക്കു് ആണ്ടേയ്ക്കു 1½ ശതമാനം പലിശ.

**ഹോം സേവിംഗ്** അക്കൌണ്ട് നിത്യവും കണക്കിൽ മിച്ചമുള്ള നിക്ഷേപതുകയ്ക്കു് ആണ്ടേയ്ക്കു് 3 ശതമാനം കൂടുന്ന പലിശ നൽകുന്നു. ചെക്കെഴുതി പണം വാങ്ങാമെന്നുള്ള പ്രത്യേക ഗുണവും ഉണ്ട്.

**സ്ഥിരനിക്ഷേപം** 6 മാസം, 12 മാസം, 18 മാസം, 24 മാസം എന്നീ കാലാവധിക്കു് സ്ഥിര നിക്ഷേപങ്ങൾ വളരെ പ്രയോജനകരമായ വ്യവസ്ഥകളിന്മേൽ സ്വീകരിക്കുന്നു. വ്യവസ്ഥകൾക്കു ആവശ്യപ്പെടുക.

ചുരുങ്ങിയ കാലാവധികളുള്ള നിക്ഷേപങ്ങൾക്കു് വൎഷത്തിനു് 3½ ശതമാനം പലിശ കൊടുക്കുന്നതാണു്.

സ്വൎണ്ണം പണയത്തിന്മേലും മററു നല്ല ഈടുകളിന്മേലും പണം കടം കൊടുക്കപ്പെടും.

മററു കൂടുതൽ വിവരങ്ങൾക്കു് ഞങ്ങളുടെ ഏതെങ്കിലും ആഫീസിൽ അപേക്ഷിക്കുക.

വി. കെ. തോമസ്സ്, ബി.ഏ., ബി.എൽ., ബി. കാം.,

മാനേജിംഗ് ഡയറക്ടർ

വി. മരിയാപാക്യം,

മാനേജർ.

Reg. No. T. 25.		Reg. No. M. 4346.

# ഡി ക്യാപ്പിററൽ ദന്തചികിത്സാലയം,

# THE CAPITAL DENTAL HALL

മെയിൻ റോഡു്, കൊല്ലം.

ബ്രാഞ്ചു്, കായംകുളം.



ഡാക്ടർ എം. ആർ. മാസ്റ്ററപിള്ള എൽ. ഡി. എസ്സ്. സി.

ദന്തസംബന്ധമായ എല്ലാ രോഗങ്ങളും ഏററവും ശാസ്ത്രീയമായ രീതിയിൽ വിദഗ്ദ്ധമായി ചികിത്സിച്ചു ഭേദപ്പെടുത്തുന്നതിനും പുറമെ കേടുവന്ന പല്ലുകൾ യാതൊരു വേദനയും കൂടാതെ എടുത്തു കളഞ്ഞു് തൽസ്ഥാനത്തു് അകൃത്രിമമെന്നു തോന്നുന്ന കൃത്രിമപ്പല്ലുകൾ പരിഷ്കൃതങ്ങളായ പാശ്ചാത്യോപകരണങ്ങളാൽ സജ്ജമാക്കി വച്ചുകൊടുക്കുന്നു. കൂടാതെ പല്ലുകൾ സ്വർണ്ണം, വെള്ളി, പോഴ്സലയിൻ മുതലായവകൊണ്ടു് എത്രയും പ്രയോജനപ്രദമായി അടച്ചുകൊടുക്കുന്നതാകുന്നു,

ഏറിയകാലത്തെ ചികിത്സാപരിചയംമൂലം പൊതുജനങ്ങളുടെ സ്നേഹാദരങ്ങളും മഹത്തുക്കളുടെ വിലയേറിയ കീർത്തിമുദ്രകളും സമാർജ്ജിച്ചിട്ടുള്ള ഞങ്ങളുടെ ചികിത്സാനൈപുണ്യത്തേയും ദന്തസംബന്ധമായ ഇതരവൃത്തികളുടെ മഹനീയതയേയും ഒരിക്കൽ പരീക്ഷിപ്പിൻ.

N. B. ഊന പഴുപ്പു് അഥവാ പയോറിയ എന്ന മഹാരോഗത്തെ ചികിത്സിച്ചു് ഉന്മൂലനാശനം ചെയ്യുന്നതിനുള്ള ഏററവും നവീനമായ ദിവ്യൌഷധം ഇവിടെ ലഭിക്കുന്നതാണു്.

Printed and Published By G. Kesava Pillai at the Sri Vilas Press, Trivandrum.